


എന്റെ ഭാരതം. വിഷ്ണുശിൽപ്പങ്ങൾ. ഡോ സുവർണ്ണ നാലപ്പാട്ട്.

**ന ച രൂപം വിനാ ധ്യാതും കേനപി ശക്യതേ സർവ്വരൂപനിവൃത്താ ഹി ബുദ്ധിഃ കുത്രസ്യ തിഷ്ഠതി നിവൃത്താ ഗ്ലായതേ ബുദ്ധിർ നിദ്രയാ വാ പരീയതേ തസ്മാദ് വിദ്വാൻ ഉപാസീത ബുദ്ധ്യാ സാകാരം ഏവ തം അസ്തി തസ്യ പരോക്ഷാം തദ് ഇതി കിഞ്ചിത് അനുസ്മരേത് സർവ്വദാ അകാരം ഉദ്ദിഷ്ടം ന പരിത്യജ്യ പണ്ഡിതഃ (വിഷ്ണുസംഹിത 29. 55-57)**

**അനിർദ്ദേശ്യവും അചിന്ത്യവും അനന്തവും ആയ ഒന്നിനെ മനസ്സിലാക്കാനും ധ്യാനിക്കാനും അതിന് ഒരു രൂപം കൽപ്പിക്കുക മാത്രമാണ് ചെയ്യുന്നത് എന്ന് സദാ ഓർമ്മവേണം.**

**നിരാകാരേ തു ദേവേശേ ന അർച്ചനം സംഭവേ നൃണാം ന ച ധ്യാനം ന ച സ്തോത്രം തസ്മാദ് സാകാരം അർച്ചയേത് (പരമസംഹിത 3.7)**

**അതിനാലാണ് സാകാരമായി വിഗ്രഹങ്ങളെ ശിൽപ്പി ഉണ്ടാക്കിയതും ആരാധിച്ചതും. ഈശ്വരൻ അന്തര്യാമി യാണ്, സർവ്വവ്യാപിയുമാണ്.അജൈവ പ്രപഞ്ചവും ജൈവശ രീരവും അവന്റെ ശരീരം തന്നെയാണ്. മനുഷ്യശരീരരൂപമായി അച്യുതനെ സങ്കൽപ്പിക്കുന്നു. (അഥാ പുരുഷരൂപേണ കൽപ്പയിത്വാ തം അച്യുതം. പരമസംഹിത 3-6)**

## വേദത്തിലെ വിഷ്ണുഃഃ

**തദസ്യ പ്രിയമഭി പാഥോ നരോ യത്ര ദേവയവോ മദന്തിഉരുക്രമസ്യ സ ഹി ബന്ധുരിത്ഥാ വിഷ്ണോഃ പദേ പരമേ മദ്ധ്വ ഉത്സഃ (ഋഗ്വേദം 1.154. 5) ഈശ്വരനെ അന്വേഷിക്കുന്ന മനുഷ്യർ എവിടെ പരമാനന്ദം**

**കാണുന്നുവോ, ആ പ്രിയങ്കരമായ വിഷ്ണുവിന്റെ പദം ,ഉരുക്രമനായ ആ ബന്ധുവിന്റെ സ്ഥാനം ഞാൻ പ്രാപിക്കട്ടെ. മധുവിന്റെ ഉറവയായ ആ പരമപദം ഞാൻ പ്രാപിക്കട്ടെ.**

**അഹം പിതൄൻസുവിദത്രാം അവിത്സി നപാതം ച വിക്രമണം ച വിഷ്ണോഃ**

**ബർഹിഷദോ യേ സ്വധയാ സുതസ്യ ഭജന്ത പിത്വസ്ത ഇഹാഗമിഷ്ഠാഃ (ഋഗ്വേദം 10.15. 3)**

**പിതൃക്കളുടെ സുവിദിതമായ നന്മകൾ , പൌത്രൻ , വിഷ്ണുവിന്റെ വിസ്തൃതമായ പാദം ഇവ ഞാൻ കണ്ടുകഴിഞ്ഞു. വേദിയിൽ പരത്തിയ പുല്ലിലിരിക്കുന്നവർ പിഴിഞ്ഞ സോമവും സ്വധയും പങ്കിടാനെത്തുന്നു. അവർക്ക് ഇവിടെ സുസ്വാഗതം.**

വിഷ്ണോർനു കം വീര്യാണി പ്ര വോചം യഃ പാർത്ഥിവാനി വിമമേ രജാംസി

**യോ അസ്കഭായദുത്തരം സദസ്യം വിചക്രമാണ്സ്ത്രേധോരുഗായഃ (ഋഗ്വേദം 1) വിഷ്ണുവിന്റെ വീര്യവത്തായ കർമ്മം ഞാൻ പറയുന്നു. പൃഥ്വിയുടെ എല്ലാ തലവും അവൻ അളന്നു. മുകളിലെ ലോകങ്ങളും അവൻ അളന്ന് സ്ഥാപിച്ചു. (വലിയ ശരീരമെടുത്ത് വലിയ പദങ്ങൾ വെച്ച്)** വേദകാലത്ത് തന്നെ ത്രിവിക്രമനായ വാമനനെ അറി

യാം.മഹാബലികഥയും അന്ന് ഉണ്ടാവണമല്ലോ.




**ചിത്രം(വിഗ്രഹം), ചിത്രാർദ്ധം (ബാസ് റിലീഫ്) ചിത്രാഭാസം ( മ്യൂറൽ) എന്ന് മൂന്നു വിധം ഉണ്ട്. ഇതിൽ വിഗ്രഹം ചല, അചല (ധ്രുവം) , ചലാചലമെന്ന് 3 തരം. ശാന്തം(സൌമ്യം) രൌദ്രം(ഉഗ്രം) എന്ന് ഇവക്ക് സ്വഭാവമനുസരിച്ച് 2 തരം.**

## 1 ക്ഷേത്രം ശരീരം








TEMPLE AS PURUṢA

## 2. പുരുഷരൂപം

എന്റെ ഭാരതം. വിഷ്ണുശിൽപ്പങ്ങൾ. ഡോ സുവർണ്ണ നാലപ്പാട്ട്.

# 3.യോഗമൂർത്തി(യോഗനരസിംഹം)



എന്റെ ഭാരതം. വിഷ്ണുശിൽപ്പങ്ങൾ. ഡോ സുവർണ്ണ നാലപ്പാട്ട്.

# 4 ഭോഗമൂർത്തി(രാധാകൃഷ്ണ,ലക്ഷ്മീനാരായണ)



എന്റെ ഭാരതം. വിഷ്ണുശിൽപ്പങ്ങൾ. ഡോ സുവർണ്ണ നാലപ്പാട്ട്.

# 5 വീരമൂർത്തി(രാമൻ, അഷ്ടഭുജവിഷ്ണുവും ലക്ഷ്മിയും)



എന്റെ ഭാരതം. വിഷ്ണുശിൽപ്പങ്ങൾ. ഡോ സുവർണ്ണ നാലപ്പാട്ട്.

**6. ഉഗ്രമൂർത്തി നരസിംഹം സുദർശനം വിശ്വരൂപം വടപത്രശായിൻ.**



**ഉഗ്രമൂർത്തി ഗ്രാമത്തിന്ന് വടക്കുകിഴക്കേ മൂലയിലേ സ്ഥാപിക്കാവു. മുമ്പിൽ ജലദൃഷ്ടിയോ സൌമ്യമൂർത്തിയോ ഇല്ലാതെ നഗരമദ്ധ്യത്തിൽ പ്രതിഷ്ഠിക്കരുത്. ശിവക്ഷേത്രത്തിലായാലും പ്രധാന ഗർഭഗൃഹച്ചുമരിൽ പുറത്ത് പടിഞ്ഞാറുവശത്ത് നരസിംഹം കൊത്തണം.**

**ആഭിചാരികമൂർത്തികളെ വൈഷ്ണവർ ആരാധിക്കയില്ല. അവ ശത്രുസംഹാരത്തിനുള്ളവയാണ്. വൈഷ്ണവർ അഹിംസയാണ് ആചരിക്കുന്നത്, അവർക്ക് ശത്രുക്കളില്ല. (വടക്കോട്ട് അഭിമുഖം ആഭിചാരികമാണ്) കിഴക്ക് ശാന്തിദവും തെക്ക് ജയദവും പടിഞ്ഞാറ് പുഷ്ടിദവും (വീര്യം) ആണ്.**

**വിഷ്ണുവിഗ്രഹം നിത്യസൂരികളാൽ അനുഗമിക്കപ്പെടണം. ഇവരിലോരോരുത്തർക്കും വിഷ്ണുവിന്റെ ഓരോരോ ശക്തിയുണ്ട്.**

**ദേവി ഇല്ലാതിരുന്നാൽ യജമാനപത്നിക്കും കുട്ടികൾക്കും നാശം വരും. മുനിമാരില്ലാതെ വന്നാൽ ധർമ്മനാശം, വിഷ്വക്സേനനില്ലാതിരുന്നാൽ കുടുംബനാശം, ഗരുഢനില്ലാതെവന്നാൽ ശത്രുവർദ്ധനം, ചക്രമില്ലാതെ വന്നാൽ ആയുസ്സ് കുറയും ശംഖില്ലാതെ വന്നാൽ ഭ്രാന്ത്, ധ്വജസ്തംഭം ഇല്ലാതിരുന്നാൽ ഐശ്വര്യവും പദവിയും പോകും. ഗദ ഇല്ലാതിരുന്നാൽ ജോലിക്കാർ ചതിക്കും വിശ്വാസവഞ്ചന കാട്ടും ഇവ നിത്യസൂരികളാണ്.**

**വ്യൂഹം . കിഴക്ക് വാസുദേവൻ, തെക്ക് സങ്കർഷണൻ,**



## പടിഞ്ഞാറ് പ്രദ്യുമ്നൻ, വടക്ക് അനിരുദ്ധൻ





# വ്യൂഹവും വ്യൂഹാന്തരവും .

1. **വാസുദേവൻ- കേശവൻ, നാരായണൻ, മാധവൻ**
2. **സങ്കർഷണൻ-ഗോവിന്ദ, വിഷ്ണു, മധുസൂദനൻ**
3. **പ്രദ്യുമ്നൻ-ത്രിവിക്രമൻ, വാമനൻ, ശ്രീധരൻ**

**4. അനിരുദ്ധൻ- ഹൃഷീകേശ,പത്മനാഭ, ദാമോദരൻ**

**ഈ 12 രൂപം കൂടാതെ ഓരോ വ്യൂഹത്തിനും 12 വിദ്യേശ്വരന്മാരുണ്ട് (ദാമോദരൻ ഒഴികെ എല്ലാം ഈ ഗ്രന്ഥത്തിൽ കൊടുത്തിട്ടുണ്ട്. )**




**വാസുദേവൻ- വാസുദേവ 2, പുരുഷോത്തമ, ജനാർദ്ദനൻ**

**സങ്കർഷണൻ- സങ്കർഷണൻ 2 , അധോക്ഷജൻ, ഉപേന്ദ്രൻ**

**പ്രദ്യുമ്നൻ- പ്രദ്യുമ്ന 2, നൃസിംഹം, ഹരി**

**അനിരുദ്ധൻ- അനിരുദ്ധൻ 2. അച്യുതൻ, കൃഷ്ണൻ**

**ഈ 24 മൂർത്തികളെ ചതുർവ്വിംശതിമൂർത്തി എന്ന് പറയുന്നു. വിഭാവങ്ങളും അവതാരങ്ങളും ഭൂമിയിലെ അവതാരപുരുഷന്മാരാണ്. വിഷ്വക്സേന സംഹിതപ്രകാരം വിഭാവം അനിരുദ്ധനിൽനിന്നാണ് സംഭവിക്കുന്നത്. മുഖ്യാവതാരങ്ങളും ഗൌണം അഥവാ അംശാവതാരങ്ങളും ഉണ്ട്. പ്രത്യേകആവശ്യം**

നിർവ്വഹിക്കാനായി ഈശ്വരൻ ഭൂമിയിൽ വന്ന്  ജനിക്കുന്നതാണ് അവതാരം. ദശാവതാരം പ്രസിദ്ധമാണ്.

ക്ഷേത്രത്തിൽ സ്വയംഭൂവായും പൂർവ്വസ്ഥാപിതമായും പ്രതിഷ്ഠിക്കപ്പെട്ടതായും വിഗ്രഹം കാണാം.

| | |
|---|---|
| വാസുദേവൻ | സങ്കർഷണൻ |
| ബ്രഹ്മം | ഈശ്വരൻ |
| പരമാത്മാ | ജീവാത്മാ |
| ഷഡ്ഗുണം | ജ്ഞാനം ബലം മാത്രം |
| വിശ്രാന്തി, ലയം | ഉദയം ഉണർച്ച |
| തുരീയം | സുഷുപ്തി |
| സമാധി | ധ്യാനം |
| ജ്ഞാനം | ആശയം (മനസ്സ്) |
| പര | പശ്യന്തി |
| വായുതത്വം | തേജസ്തത്വം |

| | |
|---|---|
| പ്രദ്യുമ്നൻ | അനിരുദ്ധൻ |
| ഹിരണ്യഗർഭൻ | വിരാട് |
| സൂക്ഷ്മാനുഭവം | സ്ഥൂലാനുഭവം |
| ഐശ്വര്യം വീര്യം | ശക്തി,തേജസ്സ് |
| വ്യാപ്തി | വ്യക്തി |
| സ്വപ്നം | ജാഗ്രദ് |
| ധാരണ | പ്രത്യാഹാരം |
| ഇന്ദ്രിയം | ബാഹ്യാർത്ഥം |
| മദ്ധ്യമ | വൈഖരി |
| ആപതത്വം | ഭൂതത്വം |

# പരവാസുദേവവൈകുണ്ഠനാഥൻ ശ്രീദേവീഭൂദേവീ സമേതം



എന്റെ ഭാരതം. വിഷ്ണുശിൽപ്പങ്ങൾ.    ഡോ സുവർണ്ണ നാലപ്പാട്ട്.

# ദശാവതാരം

# ബംഗാളിൽനിന്ന് ലഭിച്ചവ (ചിത്രങ്ങൾ)

## 6 വിഗ്രഹം



*5 2 3 4 1 6*

## 6 വിഗ്രഹം



## 5 വിഗ്രഹം



## 6
## വിഗ്രഹം



# 27 മത്സ്യാവതാരരൂപങ്ങൾ വിഷ്ണുപട്ടം



# കൂർമ്മം



# വാമനൻ



# ത്രിവിക്രമനും പരശുരാമനും



## രാമൻ



## ബലരാമൻ



**ബുദ്ധാവതാരം നീണ്ട ചെവികളും (നളാഗിരി ചരിതം) സന്യാസിവേഷവും ദ്വിഭുജവും  വരദഹസ്തത്തിനു താഴെ ആനയുള്ളതുമാണ്. നിൽക്കുന്നതോ നടക്കുന്ന തോ ഇരിക്കുന്നതോ ആവാം. ഇരിക്കുന്നതിൽ ധർമ്മ ചക്രമുദ്രയോ ധ്യാനമുദ്രയോ ഉണ്ട്.**



**കൽക്കി**

**മുകളിൽ ഇരിക്കുന്ന ശിവനോ വിഷ്ണുവോ. പടിമേൽ താഴെ ഗണേശൻ. പിന്നിലെ പ്രധാനശിൽപ്പം ഇരിക്കുന്ന വിഷ്ണു.**





## ശ്രീരാമൻ എപ്പിഗ്രാഫിയിൽ

**പല ലിഖിതങ്ങളും വിഷ്ണു, ശിവൻ മുതലായ ദേവതകളെ സ്തുതിച്ച് ആരംഭിക്കാറുണ്ട്. വിക്രമ സംവത് 1345ല് അജയ്ഘട്ട് ശിലാലിഖിതം ദശാവ താരങ്ങളെ സ്തുതിക്കുന്നു. ജയപുരം കോട്ടയിൽ കേശവനെ പ്രതിമീകൃതമായി പ്രതിഷ്ഠിക്കുന്നതാണ്**

ലിഖിതവിഷയം. മത്സ്യകൂർമ്മവരാഹനൃസിംഹ വാമനപരശുരാമരാമന്മാരെ ആദ്യം സ്തുതിച്ചശേ ഷം പത്താം വരി രാമനെ മാത്രം രാക്ഷസഹന്താ വും സകലദുരിതഹന്താവും ആയി സ്തുതിക്കുന്നു. അജ്മീർ ശിലാലിഖിതത്തിൽ സുന്ദരമായ ഈ കവി ത കാണാം

മയ്യാശ്വസ്യ തയേദമർപ്പിതമിതി .പ്രഭ്വാത്മനാ ജാന
കീചൂഡാരത്നമുപാഹിതം ചരണയോർമൂലേ മരു
ത്സൂനുനാ ഗൃഹ്ണാൻസപ്രണയം സ സാന്ദ്രകരുണം
സാവ്യത്തി സ പ്രത്യയം സോത്സാഹം സ ബഹുത്രപം
വിജയതേ ദേവോ ദശാസ്യാന്തകൃത്

രഘുദേവന്റെ ഗ്രാന്റിൽ മൂന്നുരാമന്മാരെ ഒപ്പം സ്തു തിക്കുന്നു,

തസ്യാനുജോ രാമ ഇതി പ്രതീതോ രാമത്രയം യദ്ഗുണ
വൈഭവൈ സ്വൈ ഗുണൈ പ്രതാപൈപശ്ച
യശോഭിരുച്ചൈ സ്മൃതേ കടാക്ഷം നയതേ ജനാനാം

വിക്രമസംവത്ത് 1267ലെ അർജ്ജുനവർമ്മന്റെ പിപ്പിലിയാനഗരലിഖിതം, 1272ലെ സെഹോർ കോപ്പർപ്ലേറ്റ് ലിഖിതം ഇവയിലും രാമനെ കുറിച്ച് മനോഹരമായ കവിത കാണാം.

യേന മണ്ഡോദരീബാഷ്പവാരിഭി സമിതോ മൃദേ
പ്രാണേശ്വരീ വിയോഗാഗ്നി സ രാമ ശ്രേയസേസ്തു വാ

വിജയനഗരത്തിലെ കൃഷ്ണദേവരായരുടെ ലിഖിത ങ്ങളിലും രാമനെ പുകഴ്ത്തുന്നു:-
സൂര്യകിരണങ്ങളാൽ താമരയെന്നപോലെ ഇന്ദ്രകിരീ ടത്താൽ ചുവന്ന താമരപ്പാദങ്ങളെ, ആരാധിക്കുന്നവ ർക്ക് കൽപ്പതരുവും പരമപവിത്രവുമായ രാമപാദ ങ്ങളെ ഞാൻ പ്രണമിക്കുന്നു. വണ്ടുകളാൽ താമര

യെന്നപോലെ ഇന്ദ്രവജ്രത്തിൽനിന്നുള്ള പ്രകാശതരം ഗങ്ങളാൽ അലങ്കരിക്കപ്പെട്ട , ജലപക്ഷികളുടെ കള കൂജനത്താൽ ശോഭിക്കുന്ന താമരപോലെ നൂപുരശി ഞ്ജിതത്താൽ ശോഭിക്കുന്ന താമരപ്പാദങ്ങളെ പ്രണ മിക്കുന്നു.

വേദാന്തങ്ങളാൽ അറിയുന്ന ഹരി അനാദിയും അനന്തവുമായ ജ്ഞാനമാണ്. അതേ ഹരി, ഇന്ദ്ര നുവേണ്ടി ശരീരം സ്വീകരിച്ച് രാവണനെ വധിക്കാ നും ഹനുമാൻ വിഭീഷണനെന്നിവർക്ക് സന്തുഷ്ടി കൊടുക്കാനും ലോകാനുഗ്രഹത്തിനുമായി രാമനാ യി അവതരിച്ചു. ഇത്തരം വരികളാൽ വിജയന ഗരലിഖിതങ്ങൾ സമ്പന്നമാണ്.

പല കോപ്പർപ്ലേറ്റ് ലിഖിതങ്ങളിലും സൂര്യ,ചന്ദ്രവം ശക്രോണോളജികളുണ്ട്.മേവാറിലെ രാജാക്കന്മാർ രാമവംശമെന്ന് കാണിക്കുന്ന ലിഖിതങ്ങളുണ്ട്.
ദിലീപരഘുരാമാനാം ചരിതം ചാരുദർശന
അനുക്രീത്യ പ്രജാനാം യോ ഗണമ പ്രിയതം വിഭു.

ഗുംലിയിലെ 6 കോപ്പർപ്ലേറ്റ് ലിഖിതം (സൈന്ധവ ലിഖിതം) പഠിച്ച അൽതേക്കർ പോർബന്ദറിലെ രാജാക്കന്മാർ ഹനുമാനിൽനിന്നാണ് വംശാവലി തുടങ്ങുന്നതെന്ന് കണ്ടുപിടിച്ചു. അവരുടെ കൊടി യിലും ഹനുമാനാണ് ചിഹ്നം.ശകസംവത് 1129 ലെ.തിരുവൊറ്റിയൂർ ലിഖിതം (തമ്മുസിദ്ധി അഥവാ തമ്മുസിധഹ) രഘു, ദശരഥ,രാമനെന്ന് തന്റെ വംശാ വലി പറയുന്നു. ചാഹമാന ഭർതൃവദ്ധന്റെ സംവത് 813ലെ ഹാൻസോട്ട് പ്ലേറ്റ് പ്രതിഹാരന്മാരുടെ വംശാവലി പറയുന്നു. സൂര്യവംശത്തിലെ രാമന്റെ അനുജനായ ലക്ഷ്മണൻ ആദ്യത്തെ പ്രതിഹാരനാ യി (വാതിലിലെ കാവൽക്കാരൻ) അതിലുണ്ട്.മേഘ

**നാദനുമായുള്ള യുദ്ധത്തിലും അദ്ദേഹം ശത്രുക്കളെ അകറ്റുന്ന പ്രതിഹാരനായിരുന്നു.**

## രാമനും രാമക്ഷേത്രങ്ങളും

**പ്രഭാവതിഗുപ്ത ഭഗവദ്പാദഭക്തയായിരുന്നു. രാമ ഗിരിസ്വാമിയുടെ പാദത്തിലാണ് അവർ സകലവും അർപ്പിക്കുന്നത്. (ഋദ്ധപ്പൂർ കോപ്പർ പ്ലേറ്റ്).വാകാട കരെപറ്റി പഠിക്കുമ്പോൾ ഇത് കാണാം.തന്റെ തല സ്ഥാനത്തുന്നിന്ന് അധികം ദൂരെയല്ലാത്ത രാമഗിരി യിലെ രാമപാദം കാണാൻ അവർ ഇടക്കിടെ പോ യിരുന്നു.അവിടെ അവർരാമക്ഷേത്രം ഉണ്ടാക്കിയിട്ടു ണ്ട്. വിനോബജിയുടെ പൌനാർ ആശ്രമ്തിനടുത്ത് മറ്റൊരു രാമക്ഷേത്രം ഉണ്ടായിരുന്നു,ദിയോഗാർഹ് ഗുപ്തക്ഷേത്രം പോലെ ഇതും രാമായണപാനലുക ളാൽ അലംകൃതമായിരുന്നു. അദ്ദേഹം പൌനാർ പ്രവരസേന 2 നിർമ്മിച്ച അറവറപുരമാവാമെന്ന് അഭിപ്രായപ്പെടുന്നു.(11ആം ഭരണവർഷം) വാർദ്ധ കൃത്തിൽ ഇഷ്ടദേവതയെ രാമഗിരി വരെ പോയി കാണാനുള്ള വിഷമം വന്നപ്പോൾ അമ്മ പ്രഭാവതി ഗുപ്തക്ക് വേണ്ടിയാണ് പ്രവരസേന ഇത് നിർമ്മി ച്ചത്.പ്രഭാവതിഗുപ്തയുടേയും പ്രവരസേനന്റേയും നിരവധി ദാനങ്ങൾ ശ്രീരാമന്റെ ഭഗവദ്പാദപാദുക ത്തിലാണ് സമർപ്പണം. രാമഗിരിയിൽ രാമപാദുകം ഉണ്ട്. ജിതംഭഗവത രാമഗിരീസ്വാമിന പാദമൂലാത്.**

**റജിം ശിലാലിഖിതം ( നളരാജാ വിലാസതുംഗ ന്റെ) പഠിച്ച മിറാഷി റജിം ക്ഷേത്രഘടന വളരെ അപൂർണ്ണമാണെന്ന് അഭിപ്രായപ്പെടുന്നു. രാജീവ ലോചനക്ഷേത്രഗോപുരം ,മണ്ഡപം ഇവ 12ആം നൂറ്റാണ്ടിൽ ജഗപാലൻ പുനർനിർമ്മിച്ചതാണെന്നാ ണ്**

അദ്ദേഹത്തിന്റെ അഭിപ്രായം. എന്നാൽ മണ്ഡ പത്തിന്റെ ചുമരിലുള്ള ലിഖിതം പ്രാസാദം രാമനു വേണ്ടി നിർമ്മിച്ചതാണെന്ന് പറയുന്നു, നാരായണ നെ സ്തുതിച്ചാണ് ആരംഭിക്കുന്നതും. ക്ഷേത്രത്തിലെ വിഗ്രഹം രാമചന്ദ്രസങ്കൽപ്പമാണ്.

വിജയനഗരത്തിലെ കൃഷ്ണദേവരായന്റെ കൊണ്ടവീ ട് സ്തംഭലിഖിതം ശക 1442ൽ നദിന്ദല ഗോപൻ കലശം, ഗോപുരം, പ്രാകാരം, ഉത്സവമമണ്ഡപം ഇവ രാമഭദ്രന് സമർപ്പിച്ചതായും ഉത്സവബിംബ ങ്ങൾ നിർമ്മിച്ചതായും പറയുന്നു.ഈ ലിഖിതവും മംഗളഗിരി ലിഖിതവും സദൃശമാണ്. ഇതിലെ ഒരു ശ്ലോകം രാമ,സീതാ,ഭരത,ശത്രുഘ്ന, ലക്ഷ്മണന്മാരാൽ കൊണ്ടവീട് അയോദ്ധ്യപോലെ ശോഭിക്കുന്നതായും സുഗ്രീവ,വിഭീഷണ, ഹനുമന്ത, ജാബവന്ത,അംഗദാദികൾ രാമനു ചുറ്റും നദോന്ദല ഗോപനാൽ സജ്ജീകരിക്കപ്പെട്ടതായും പറയുന്നു. ശക 1499ലെ ശ്രീരംഗരായന്റെ അരിവിലിമംഗലം പ്ലേറ്റ് താൻ രാമചന്ദ്രഭക്തനാണെന്ന് പറയുന്നു. ദ ത്തം ,ദത്തി എന്ന് ഭൂമിദാനസംബന്ധമായ പദം സാധാരണ കാണാറുണ്ട്. രാഷ്ട്രകൂട കൃഷ്ണ 3 യുടെ ലിഖിതത്തിൽ (എഡി 964) രാമദത്തി എന്നാണ് പ്രയോഗം.

## രാജാക്കന്മാരുടെ പ്രശസ്തി

രാമായണത്തിലേയും മഹാഭാരതത്തിലേയും വീര ന്മാരുടെ പ്രശസ്തി രാജാക്കന്മാരുടെ പ്രശസ്തിയിൽ ഉപയോഗിക്കാറുണ്ട്. രാമനുമായി താരതമ്യപ്പെടു ത്തി പ്രശസ്തി രചിക്കപ്പെട്ട ചില രാജാക്കന്മാരെ കാണാം 16ആം ഭരണവർഷം..ഇക്ഷ്വാകുവംശത്തി ലെ എഴവല ചന്തമുല സാഗര,ദിലീപ,അംബരീഷ, യുധിഷ്ഠിര, രാമൻ ഇവരോട് സദൃശമെന്ന് വാഴ്ത്തപ്പെട്ടിരിക്കുന്നു.

**സ്കന്ധഗുപ്തന്റെ സൂപിയ സ്തംഭലിഖിതം (ഗുപ്തവർഷം 141) ചക്രവർത്തി യെ രാമനോടും യുധിഷ്ഠിരനോടും താരതമ്യപ്പെ ടുത്തുന്നു. ദേവലി പ്ലേറ്റ് (ഗോവിന്ദ) വലഭിവർഷം 500 മനോഹരമായ ശ്ലോകം കാണുന്നു:**

**രാമസ്യേവ ധൃതവ്രതസ്യ, വിനയ സ്ഥൈര്യ സ്ഥിതി ർ ലക്ഷ്മണ പാർത്തസ്യേവ ധനഞ്ജയ ക്ഷണജിത പ്രോദ്വൃത്ത വൈരി വ്രജ. ഗോവിന്ദാ പ്രതീതാ ക്ഷിതാവിവ ഗുണൈ സങ്കർഷണസ്യാത്മവാൻ യസ്യാരാധന നിർമ്മല സ്ഥിരമതിർ ഗോവിന്ദരാ ജോനുജ.**

**ഭേരാഘട്ട് ലിഖിതം (കാലചുരി നരസിംഹ 907 ) എഡി 1155ലാണ്. ലക്ഷ്മണനെ താരതമ്യം ചെയ്യു ന്നു.സുമിത്രാപുത്രനായ ലക്ഷ്മണൻ രാമനെ എന്ന പോലെ അനുജനായ ജയസിംഹദേവൻ നരസിംഹ ദേവനെ സഹായിച്ച് യുദ്ധജയം നേടി. മേഘനാദന്റെ മായകളെപ്പോലെ വരുന്ന ശത്രുമേഘങ്ങളെ അദ്ദേ ഹം നശിപ്പിച്ചു.**

**ശ്രയാശ്രയ ശിലാദിത്യ(421)നൌസാരി കോപ്പർ പ്ലേ റ്റ്. വിഷ്ണുവിന്റെ വരാഹാവതാരത്തെ സ്തുതി ച്ചാണ് ആരംഭിക്കുന്നത്.പുലകേശിവല്ലഭനെ രാമനോ ടും യുധ്ഷ്ഠിരനോടും താരതമ്യം ചെയ്യുന്നു. മൌണ്ട് അബുലിഖിതം രാജാവിനെ പുനർജ്ജനിച്ച ദശരഥപുത്രനെന്ന് വിളിക്കുന്നു. സദാശിവരായന്റെ കൃഷ്ണപുരം കോപ്പർപ്ലേറ്റിൽ വീരനരസിംഹനേ യും കൃഷ്ണരായനേയും രാമലക്ഷ്മണന്മാരോട് തുലനം ചെയ്യുന്നു. പ്രോലയുടെ അന്നക്കൊണ്ടലിഖി തം കാകതിപ്രോലയുടെ മന്ത്രി ബെട്ട മാന്ധാതാവി നോടും രാമനോടും സദൃശനാണ്, സ്വന്തം ഗ്രാമത്തി ൽ 10**

ക്ഷേത്രം (ദശാവതാരങ്ങൾക്കും) പണിയിച്ചവ നാണ്.എന്ന് പറയുന്നു. മഹീപാലൻ ഒന്നാമന്റെ 10 ആം വർഷത്തിലെ ഒരു ലിഖിതത്തിൽ അദ്ദേഹ ത്തെ സത്യവ്രതനായ രാമനോടും അനുജനായ വാക്പാലനെ സൌമിത്രിയെടും ഉപമിക്കുന്നു. വാക്പാലൻ ജ്യേഷ്ഠന്റെ സാമ്രാജ്യത്തിൽ 10 ദിശ യിലും ശത്രുഭയം നീക്കി ഒറ്റക്കുടക്കീഴിലാക്കിയ തിൽ ലക്ഷ്മണനെപ്പോലെ വീര്യവും ശക്തിയും പ്രദർശിപ്പിച്ചു. കുറുഗോഡിലെ രണ്ട് ലിഖിതത്തിൽ രാജാവിനെമാത്രമല്ല റാണിയേയും കീർത്തിക്കുന്നു. രാമന് സീതയും ഇന്ദ്രന് പൌലോമിയും വിഷ്ണു വിന് ലക്ഷ്മിയും ശിവന് ഉമയും ചന്ദ്രന് രോഹി ണിയും പോലെ പരസ്പരം സ്നേഹവിശ്വാസങ്ങ ളോടെ ജീവിക്കുന്നു എന്നാണ് പറഞ്ഞിട്ടുള്ളത്. വെങ്കടപതിദേവമഹാരായ 1 (ശക 1520) വെള്ളങ്കു ടി ലിഖിതം അദ്ദേഹത്തിന്റെ കിരീടധാരണത്തെ കവിതാരൂപമായി വിവരിക്കുന്നു. രാമനെ വസി ഷ്ഠനെന്നപോലെ താത്താചാര്യർ അദ്ദേഹത്തെ കിരീടം അണിയിച്ചു. വിജയരാജന്റെ അർത്ഥൂന ലിഖിതം (ശക 1166) പറയുന്നതിങ്ങനെഃ

യാവദ് രാവണരാമയോ സുചരിതം ഭൂമൌ ജനൈർഗീയതേ യാവദ് വിഷ്ണുപദീ ജലം പ്രവഹതി വ്യോമന്യസ്തി യാവഛസി അർത്ഥതക്ര വിനിർഗ്ഗതം ശ്രവണകൈ യാവത്ശ്രുതം പച്യതേ താവത്കീര്ത്തിരിയം ചിരായ ജയത്സംസ്തൂയമാനം ജനൈ

ഗട്ടവഡിപൂർ പ്ലേറ്റ് ശിവമനൻ അനുജനായ വിജ യാദിത്യനെ ഭരതനെ രാമനെന്നപോലെ സിംഹാസന ത്തിലിരുത്തി ,എന്ന് പറഞ്ഞിരിക്കുന്നു. രാഷ്ട്രകൂ

ടരാജ്ഞി ശീലമഹാദേവിയുടെ ജെത്വൈ പ്ലേറ്റ് രാമായണത്തേയും മഹാഭാരതത്തേയും ഉദ്ധരി ച്ചാണ് ദാനം നടത്തുന്നത്. പണ്ടുകാലത്ത് ഭർത്താ വും ഭാര്യയും ഒന്നിച്ചാണ് രാഷ്ട്രഭരണം നടത്തിയി രുന്നത്. രാമനും സീതയും ഒരുമിച്ചാണ് പട്ടാഭിഷേക കം നടത്തുന്നത്, രാമൻ ഒറ്റക്കല്ല. യുധിഷ്ഠിരനും ദ്രൌപദിയോടു കൂടിയാണ് കിരീടം ധരിക്കുന്നത്. അതുപോലെ ധ്രുവരാജനും ശീലമഹാദേവിയും തുല്യാവകാശമായാണ് രാജ്യം ഭരിക്കുന്നതെന്ന് ഭണ്ഡാർക്കർ ഈ ലിഖിതം അന ലൈസ് ചെയ്യുമ്പോൾ പറയുന്നു.അമ്മരാജന്റെ മസൂലിപട്ടണം പ്ലേറ്റ് ഭീമരാജനേയും നരവാഹന നേയും കാന്തിയിൽ രാമലക്ഷ്ണണന്മാരോടും ശക്തിയിൽ ഭീമാർജ്ജുനന്മാരോടും ധൈര്യത്തിൽ നകുലസഹദേവന്മാരോടും തുലനം ചെയ്യുന്നു. ദൊങ്കർഗാവോൻ ശിലാലിഖിതം ശകസംവത് 1034ൽ ജഗദ്ദേവന്റേതാണ്. തന്റെ വംശത്തിലെ പരമാര ഭോജരാജനെ സൂര്യവംശത്തിലേയും ചന്ദ്രവംശത്തി ലേയും രാജാക്കന്മാരെ പോലെ ധീരനായ അദ്ദേഹം രാമന്റെ പുനരവതാരം പോലെ ശോഭിച്ചു എന്ന് പറയുന്നുണ്ട്. രാജ്യപാലന്റെ ഭാട്ടുരീയലിഖിതം രാമപരാക്രമ എന്ന രാജബിരുദമാണ് രാജാവിന് കൊടുക്കുന്നത്. അത് അദ്ദേഹത്തിന്റെ ബിരുദം മാത്രമല്ല, നാമവുമായിരുന്നു.്നു.

ഗൊല്ലവല്ലി ഗ്രാന്റ് പൃഥ്വീമഹാരാജന്റെ 49ആം വർഷത്തിൽ വേദവേദാംഗപുരാണരാമായണ പാരംഗതനായ പത്മശർമ്മനുള്ളതാണ്. ചാലൂക്യ സോമേശ്വരന്റെ ഹോട്ടാൽ ലിഖിതം അംഗദേവന്റെ യുദ്ധസാമർത്ഥ്യത്തെയും രാമായണം പ്രചരിപ്പിക്കു ന്നതിനേയും പറയുന്നു. ഹൂളിയിലെ ഒരു ലിഖിതം

രാമായണം ഭാരതം മനുസ്മൃതി ഇവയിൽ പാണ്ഡി ത്യമുള്ളവരെ പറയുന്നു. പൃഥ്വീ ചന്ദ്രഭോഗശക്തി മഹാഭാരതത്തിലും പുരാണങ്ങളിലും രാമായണ ത്തിലും അവഗാഹമുള്ളവനായിരുന്നു.

ലിഖിതങ്ങളെഴുതിയിരുന്നവർ കവികൾ മാത്രമല്ല രാമായണം മുതലായ കഥകളിൽ വ്യുൽപ്പത്തിയുള്ള വരുമായിരുന്നു.ഗോപാലദേവന്റെ പൂജാരിപ്പള്ളി ലിഖിതത്തിൽ നാരായണകവി (ലിഖിതമെഴുതിയ വ്യക്തി)യുടെ രാമാഭ്യുദയകാവ്യത്തിന് അതേ പേ രിലുള്ള മൂന്നു കാവ്യങ്ങളും കൂടി നിലവിൽ വ ന്നതായി ലിഖിതചരിത്രം കാണിക്കുന്നു.12ആം നൂറ്റാണ്ടിലാണ് നാരായണകവി ജീവിച്ചത്. പൂജാ രിപ്പള്ളി ലിഖിതത്തിൽ നാരായണൻസദാ വിഷ്ണു വിന്റെ താമരക്കാലടികളിൽ മനസ്സ് രമിക്കുന്നവനാ ണ്. ഹരമായ രാമാഭ്യുദയകാവ്യം സ്മരിച്ച് വാണീ ദേവി ആനന്ദത്താൽ സ്വയം വീണയായി മാറി ഈ പ്രശസ്തി എഴുതി എന്നാണ് പറയുന്നത്. പൃഥ്വീദേ വന്റെ (രണ്ടാമൻ) കോണിശിലാലിഖിതം പഠിക്കു മ്പോൾ മിറാഷി ലിഖിതകാരനായ സന്ധ്യാകരനന്ദി യുടെ രാമചരിതത്തെ പരാമർശിക്കുന്നു. അതു പോലെ കോഡൂരു ഗ്രാന്റ് (അനവോടറെഡ്ഡി. ശക സംവത് 12 80) പഠിച്ച എച്.കെ. നരസിംഹസ്വാമി ഏറ പ്രേഗഡയുടെ രാമായണമു, നൃസിംഹപുരാണ മു ഇവയെ പറയുന്നു. ഭുവനൈകമല്ലന്റെ (ശക 999) പഞ്ചലിംഗലലിഖിതം എഴുതിയത് നാഗചന്ദ്രക വീന്ദ്രനാണ്. രാമചന്ദ്രചരിതപുരാണവും മല്ലീനാഥപുരാണവും ഇദ്ദേഹത്തിന്റെ കൃതികളാണ്. 1105 എഡിയിലാണ് ഇവ രചിക്കപ്പെട്ടത് എന്ന് വിക്രമാദിത്യ ആറാമന്റെ ശകസംവത് 1027 ലിഖി തം വെച്ച് റാവു ബഹദൂർ ആർ നരസിംഹചന്ദ്ര

**തീരുമാനിക്കുന്നു. ഇദ്ദേഹം ഹോയ്ശലവിഷ്ണുവ ർദ്ധനന്റെ ( 1104-1141) സഭയിലെ കവിയായിരുന്നു**

**കോസലം രാമായണകാലത്ത് ഉള്ള സ്ഥലമാണ്. ഉത്തരദക്ഷിണകോസലം ഇന്നും ഉണ്ട്. കുശവതി രാമപുത്രനായ കുശൻ നിർമ്മിച്ച നഗരമാണ്. വിന്ധ്യന്റെ ശിഖരത്തിലാണ് ഈ നഗരം നിർമ്മി ച്ചത്. ലാഹോർ ലവനാണ് നിർമ്മിച്ചത്.**
**തക്ഷശില ,പുഷ്കലാവതി ഭരതപുത്രന്മാരായ തക്ഷകനും പുഷ്കരനും.**

**പുലുമാവിയുടെ നാസിക് ഗുഹാലിഖിതം അസിക എന്ന് പറയുന്നത് അസക അഥവാ ഋഷിക എന്ന ദേശമാണ്. പുലുമാവിയുടെ പിതാവ് ഗൌതമിപു ത്രശതകർണ്ണിയുടെ നാടാണ് മൂലകനഗരം. രാമായ ണത്തിൽ ഋഷികരാജ്യം വിദർഭ കൂടി പെടുന്നതാ ണ്. തെക്കൻ രാജ്യമാണ്. സീതയെ തിരയാൻ സുഗ്രീവൻ അവിടേക്ക് കുരങ്ങന്മാരെ അയക്കുന്നുണ്ട്.**

## മാനസോല്ലാസത്തിലെ വിഷ്ണുരൂപങ്ങൾഃ-

**24 രൂപം ജഗന്നാഥനായ വിഷ്ണുവിന് കേശവൻ മുത ലാരംഭിച്ച് ധ്യാനശ്ലോകം തന്നിരിക്കുന്നു. ഇവരെല്ലാം ചതുർഭുജരും ശംഖചക്ര പത്മഗദാധരന്മാരും ആണ്. ആയുധങ്ങൾക്ക് ആദ്യാക്ഷരം മാത്രം ഉപയോഗിക്കു ന്നതും പ്രത്യേകതയാണ്. ശ(ശംഖം)ച(ചക്രം)ഗ(ഗദ) പ(പത്മം) ഇങ്ങനെ. അക്ഷരം ഉപയോഗിക്കുമ്പോൾ ആദ്യാക്ഷരം വലത്തെ താഴത്തെ കയ്യിലും രണ്ടാമത്തേ ത് വലത്തേ മുകളിലെ കയ്യിലും മൂന്നാമത്തേത് ഇട ത്തെ മുകളിലെ കയ്യിലും നാലാമത്തേത് ഇടത്തെ താഴ ത്തെ കയ്യിലുമായി ക്രമീകരിച്ചിരിക്കുന്നു. (ഉദാഹരണ ത്തിന് പ,ശ,ച,ഗ എന്നാണ് ഗുരുവായൂരപ്പന്റെ ആയു ധക്രമം. )**

**ചതുർഭുജനായ ഹരിയുടെ 24 രൂപത്തിനുശേഷം അഷ്ടഭുജനായ ഹരിരൂപം പറയുന്നു. ത്രിവിക്രമ, നൃസിംഹ,രാമ,നൃവരാഹ ഇവർക്ക് 10 തലം ഉയരം വേണമെന്നും വാമനന് 7 തലം മതിയെന്നും പറഞ്ഞി രിക്കുന്നു. ശിൽപ്പരത്നവും മാനസോല്ലാസവും ത മ്മിലുള്ള സാദൃശ്യം അത്ഭുതാവഹമാണ്. ഇവ രണ്ടും അതിനുമുമ്പേ നിലനിന്നിരുന്ന ഒരേ ഗ്രന്ഥത്തിൽനിന്നാ വാം വിഷയം സ്വീകരിച്ചതെന്ന് കരുതപ്പെടുന്നു.**

**ഒന്നാം അദ്ധ്യായത്തിൽ കേശവന്റെ 24 മൂർത്തി, വിഷ്ണു,ഹരി,ത്രിവിക്രമ,വാമന,രാമ,നൃവരാഹ,നര സിംഹ,മത്സ്യ.കൂർമ്മ,ബ്രഹ്മദേവ, ഇവരും മഹാദേ വന്റെ മനുഷ്യരൂപവും (ഗജൈസുരവധം, ത്രിപുരദാ ഹം, സ്വഛന്ദഭൈരവം, അർദ്ധനാരീശ്വരം,ഉമാമഹേ ശ്വരം, ഹരിഹര) കൂടാതെ കാർത്തികേയസ്വാമി, ഗണേശ,കാളി, അഷ്ടഭുജയായ മഹിഷാസുരമർദ്ദിനി, ഇന്ദ്ര,അഗ്നി,യമ,രാക്ഷസേന്ദ്ര,വരുണ,വായു,കുബേര, ഈശാനന്മാരും മാതൃകകളും ശ്രീ, നാഗ, ,ദാനവ, പിശാ ച,വേതാല,ക്ഷേത്രപാല,കാമദേവ, സൂര്യ, ചന്ദ്ര,ഭൌമ, ബുധ, ഗുരു, ശുക്ര,ശനി രാഹുകേതുക്കളും പരാമർശി ക്കപ്പെടുന്നു. അദ്ധ്യായത്തിന്റെ അവസാനം ആന,കുതി ര ഇവയെ പറയുന്നു. ശ്രീകുമാരന്റെ ശിൽപ്പരത്നത്തി ലുള്ള പോലെ ഋഷഭത്തെ പറയുന്നില്ല. സുന്ദരമായ രൂ പങ്ങളെ മാത്രമാണ് ഉഗ്രമോ ബീഭത്സമോ ആയ രൂപ ങ്ങളെയല്ല രാജധാനികളിൽ വരക്കാനും കൊത്തിവെ ക്കാനും അനുവദിച്ചിരുന്നത്, സദാ മനസ്സിന് ഉല്ലാസം തരുന്ന ആകർഷകരൂപങ്ങളെ മാത്രം ചിത്രീകരിച്ചിരു ന്നു. ഉത്തരരാമചരിതത്തിൽ ഭവഭൂതി ദുഃഖം തരുന്ന ചിത്രങ്ങൾ രാമനിലും സീതയിലും ഉണ്ടാക്കിയ ക്ഷോഭ ത്തെ വിവരിക്കുന്നുണ്ട്. ഹഠയോഗപ്രദീപികയിലെ യോഗഗൃഹചിത്രവും ഈ കാര്യം ഓർമ്മിപ്പിക്കുന്നു.**

മദ്ധ്യേ യോഗഗൃഹസ്പാഥ്യ ലിഖേത്സംസാരമണ്ഡലം ശ്മശാനംച ലിഖേദ്ഘോരം നരകാംശ്ച ലിഖേത്കചിത്

താൻദൃഷ്ട്വാ ഭീഷണാാരാൻ സംസാരേ സാരവർജ്ജിതേ അനവസാദോ ഭവതി യോഗീ സിദ്ധ്യഭിലാഷുകഃ പശ്യംശ്ച വ്യാധിതാൻ ജന്തൂന്നതാന്മത്താംശ്ചലദ്രണാൻ (ഹഠയോഗപ്രദീപിക)

ശ്മശാനം, നരകം, മുതലായ ചിത്രങ്ങളും ദൃശ്യങ്ങളും മനുഷ്യമനസ്സിൽ ലോകത്തിന്റെ ക്ഷണികത ഓർമ്മ വരുത്തുന്നു. ( നിർമ്മിതം ചിത്രരത്നേദം ചിത്തതോദനഹാരകം )വൈരാഗ്യം ഉണ്ടാക്കുന്നു. ഇത് രാജാവി ന് ഉണ്ടാവാതിരിക്കാനാണ് അത്തരം ചിത്രം രാജധാനിയിൽ വരപ്പിക്കാത്തത്. വൈരാഗ്യം രാജഭരണത്തിന് തടസ്സമാവാം. രാജാവിനെ സദാ ഉല്ലാസവാനായി വെക്കുന്നവകൊണ്ട് രാജധധാനിയെ സുന്ദരമാക്കണം.

വസ്തുവിന്റെ യഥാതഥമായ ചിത്രം വിദ്ധം (Realistic), സാദൃശ്യം മാത്രമുള്ളത് അവിദ്ധം. ശൃംഗാരാദി രസങ്ങളെ ഉണ്ടാക്കുന്നത് ഭാവചിത്രം. വിചിത്രമായ ബഹുവർണ്ണചിത്രത്തെ ധൂളീചിത്രം എന്ന് പറയും. സോമേശ്വരൻ സ്വയം ചിത്രവിദ്യാവിരാഞ്ജിന എന്ന് ചിത്രവിദ്യാസ്രഷ്ടാവും വിശാരദനുമായി പ്രഖ്യാപിക്കുന്നുണ്ട്.

## ശാരദാതിലകത്തിലെ വൈഷ്ണവം.

ആദിത്യന്മാരോടുകൂടി 12 മൂർത്തികളെ വിന്യസിക്കുന്നു. കേശവാദികളെ ക്രമത്തിൽ സ്വന്തം ശരീരത്തിലാണ് ധ്യാനിക്കേണ്ടത്. 12 ബീജാക്ഷരങ്ങളെ നാദബിന്ദുയുക്തമായി ദ്വാദശാദിത്യന്മാരായി ദ്വാദ

**ശാക്ഷരമന്ത്രത്താലാണ് പറയുന്നത്. അതിനുശേഷം കിരീടമന്ത്രത്താൽ വ്യാപകം ന്യസിക്കുന്നു. കിരീടം, കേയൂരം, ഹാരം, മകരകുണ്ഡലം, ശംഖചക്രഗദാ പത്മം, പീതാംബരം, ശ്രീവത്സാങ്കിതമായ വക്ഷസ്സ് ഇവ പറയപ്പെടുന്നു. ശ്രീ, ഭൂമിസഹിതമായി സ്വാത്മജ്യോ തിർദ്വയം ദീപ്തികരമായ 1000 സൂര്യതേജസ്സോടെ , നമോ എന്ന് അവസാനവും ഓം എന്ന് ആദ്യവും ചേർത്താണ് കിരീടമന്ത്രം. ശരീരന്യാസം ചെയ്താണ് പരമപുരുഷനായ നാരായണനെ വ്യാപകമായി ധ്യാനിക്കുന്നത്. കേശവൻ ആദികേശവപ്പെരുമാ ൾരൂപം. വലത്ത് താഴെ താമരയും മുകളിൽശംഖും. ഇടത്ത് താഴെ ഗദയും മുകളിൽ ചക്രവും. ഈ ആയു ധങ്ങളെ സ്ഥാനം മാറ്റിയാൽ നാരായണരൂപം വാസു ദേവ,സങ്കർഷണ, പ്രദ്യുമ്ന, അനിരുദ്ധന്മാരുടെ വ്യൂ ഹരൂപം.**

**വിഷ്ണുധർമ്മോത്തരം** 3ആം ഖണ്ഡം 47ആം അദ്ധ്യായം വിഷ്ണുരൂപം പറയുന്നു:
മാർക്കണ്ഡേയൻ പറഞ്ഞു:- ലോകം പരമാത്മാവി ന്റെ വികൃതിയാണ്. അതിനാൽ അത് കൃഷ്ണമാ ണ്. കൃഷ്ണത്താലാണ് ലോകജീവിതം സ്ഥിതി ചെ യ്യുന്നത്. സകലജീവികളുടേയും സ്രഷ്ടാവ് കൃഷ്ണ നിറമെടുക്കുന്നു. ബ്രഹ്മാവിന്റെ സർവ്വാഭരണവും ഹരിയുടേതുമാണ്. ഹൃദയത്തിലെ ജ്ഞാനം കള ങ്കമറ്റ കൌസ്തുഭമായി ഹരി ധരിക്കുന്നു. വനമാല കൃഷ്ണമാണ്. നീണ്ടതും വിചിത്രവും ഇക്കാണുന്ന ചരാചരജഗത്തിനെ ബന്ധിച്ച അവിദ്യയാല് സംസാ രത്തെ നിലനിർത്തുന്നതുമാണ്. വിദ്യ വെളുപ്പും അവിദ്യ അഞ്ജനക്കറുപ്പുമാണ്. വിദ്യാവിദ്യകളുടെ ഇടയിലാണ് ഹരിയുടെ കറുപ്പ്. അത് വെളുപ്പുമല്ല, കറുപ്പുമല്ല, സകല ജീവികളുടേയും മനസ്സിലുള്ള

പ്രതിഭയായ വിദ്യയാണ് .അത് സ്വർണ്ണം. പോലെ യാണ്. അതിനെ സകലജീവികളുടെ മനസ്സായ ഗരു ഡനായി അറിയണം. അതിനേക്കാളും വേഗവാനാ യി ശക്തനായി മറ്റാരുമില്ല നാലുദിശയും നാലു വിദിക്കും വിഷ്ണുവിന്റെ 8 കൈകളാണെന്ന് തത്വ ജ്ഞനായ രാജാവേ അറിയുക. ശാർങധരനായ അവന്റെ നാലുമുഖമാണ് ശക്തി, ജ്ഞാനം,ഊർജ്ജം, പ്രഭുത്വം. വാസുദേവ,സംകർഷണ ,പ്രദ്യുമ്നാനിരു ദ്ധരാണ് വിഷ്ണുവിന്റെ ബലം മുതലായവ ഇവ ർക്ക് രണ്ടുകയ്യും ഒരുമുഖവുമാണ്. സൂര്യചന്ദ്രന്മാ രെ വാസുദേവന്റെ കരങ്ങളായി അറിയുക. ഗദയും കലപ്പയുമാണ് സംകർഷണന്റെ കൈകൾ. വില്ലും ശരവും പ്രദ്യുമ്നന്റെയും വാളും ചർമ്മവും അനി രുദ്ധന്റേയുമാണ്. സൂര്യചന്ദ്രന്മാർ പുരുഷനും പ്രകൃ തിയുമാണ്. ഇവരാണ് ചക്രവും ഗദയും. കലപ്പ കാലവും ഗദ മരണവുമാണ്. ഇവകളാൽ രുദ്രസങ്ക ർഷണൻ ചരാചരങ്ങളെ വലിക്കുന്നു. ശാരംഗവും ആഗ്നേയാസ്ത്രവും പ്രദ്യുമ്നന്റെ കൈകളിലാണ്. സാംഖ്യം വില്ലിനെ യോഗമായി കരുതുന്നു. അതി നാലാണ് യോഗി ധ്യാനവിഷയത്തെ പ്രാപിക്കുന്നത്. ബ്രഹ്മാവിനും അനിരുദ്ധനും ചർമ്മമുണ്ട്. അജ്ഞാ നത്തിന്റെ ആവരണമാണത്. അതാണ് ലോകകാര ണം. നാന്ദകമെന്ന വാൾവൈരാഗ്യമാണ്. തപസ്വി കൾ അതിനാൽ ബന്ധം വിഛേദിച്ച് ആനന്ദമനുഭ വിക്കുന്നു. അതിനാലാണ് നാന്ദകനാമം.അരൂപിയാ യ ഈശ്വരന്റെ ലോകം വ്യാപിച്ച രൂപം ഇപ്ര കാരം പറഞ്ഞുതന്നു. അവനാണ് ലോകത്തെ സ്വ രൂപത്താൽ താങ്ങി നിർത്തുന്നത്.

ഇത്തരത്തിലുള്ള സിംബോളിസം വിഗ്രഹങ്ങളി ലുണ്ട്. കല്ലിൽ കവിത മാത്രമല്ല, ഫിലോസഫിയും

ശിൽപ്പി ഉൾക്കൊള്ളിക്കുന്നു. 60ആം അദ്ധ്യായം വീണ്ടും പറയുന്നു:

മാർക്കണ്ഡേയൻ പറഞ്ഞു:- ഹരി ഒരു മുഖവും രണ്ടുകൈകളുമുള്ളവനാണ്. ഗദയും ചക്രവും ധരിക്കുന്നു. ഹരിയുടെ മറ്റു രൂപങ്ങൾ പറഞ്ഞുകഴിഞ്ഞു വിഷ്ണുവിന്റെ സാങ്കൽപ്പികശക്തിയായ മായ ഗാഹവരി എന്ന് വിളിക്കപ്പെടുന്നു. ഗദ എല്ലാ,ജീവികളേയും കീഴ്പ്പെടുത്തുന്നു. അവളെ ലക്ഷ്മി, ധൃതി,കീർത്തി,പുഷ്ടി,ശ്രദ്ധ,സരസ്വതി, ഗായത്രി, വേദമാതാ, കാളരാത്രി എന്നെല്ലാം വിളിക്കുന്നു. ചക്രം ലോകത്തെ ചലിപ്പിക്കുന്ന ശക്തിയാണ്. ധർമ്മചക്രമാണ്. കാലചക്രവുമാണ്. അതുതന്നെയാണ് ഭാചക്രം(രാശിചക്രം). വിഷ്ണു ധ്രുവനും വീര്യവാനുമാണ്. രാശിചക്രത്തെ ചലിപ്പിക്കുന്നവനാണ്. അതിനാലാണ് ചക്രധാരിയായിരിക്കുന്നത്

ഇവിടെ സരസ്വതി വിഷ്ണുപത്നിയായാണ് പറയുന്നത്. ഗരുഡബീജത്തോടെ ഗരുഡവാഹനനായി , അശോകപ്പലകമേൽ അഗ്രത്തിൽ ഭഗവാനെ ധ്യാനിച്ച് , സരസ്വതീയക്ഷി(പത്മാവതീയക്ഷി)രൂപം 7 ദിനം ത്രിസന്ധ്യക്ക് പുഷ്പാർച്ചന ചെയ്താൽ സരസ്വതി പ്രസാദിച്ച് (യക്ഷി) വരം തരും എന്ന് പറയുന്നു.

ചിലപ്പതികാരത്തിൽ യാദവസ്ത്രീയായ മാതരി യക്ഷിക്ക് (സരസ്വതി) പാലട നേദിക്കുന്നത്, ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ വിഷ്ണുപ്രിയയായ സരസ്വതിക്ക് പാലട നേദിക്കുന്ന രീതി അനുസരിച്ചാണ്. ദേവീഭാഗവതവും സരസ്വതിയെ പത്മാവതിയെന്ന വിഷ്ണുപത്നിയായി കാണുന്നുണ്ട്.8-9 നൂറ്റാണ്ടുമുതൽ ഇത്തരം ഇക്കണോഗ്രാഫി പശ്ചി

മബംഗാളിലും ബീഹാറിലും (മഗധ) കാണുന്നുണ്ട്. ചക്രപുരുഷനും ഗദാദേവിയും ആയും സരസ്വതില ക്ഷ്മിമാരായും വിഷ്ണുവെ അനുഗമിക്കുന്ന പ്രതി മകൾ കാണുക.






## Lakshmi and Saraswathi as Haripriya on left

Lokadattha is from Bilakinda grama and Vishnu is installed at Samtata Rajya. Lokanatha is a merchant by Profession.



Khairamahmad pur(Dinajpur) Vishnu. with Gadadevi and Chakrapurusha ( 8th century)

## Gadadevi and Chakrapurusha on Right

## Dr Suvarna Nalapat Trust for Education and Research




Garudarooda Thrilokyamohana Vishnu




Brahma in Dakshinapralamba Padasanam 14th century

Dr Suvarna Nalapat Trust for Education and Research



Brahma 12th century Jainagar

**ഹയഗ്രീവരൂപമായി വിഷ്ണുവെ ധ്യാനിക്കുമ്പോൾ അഷ്ടഹയശക്തികളെ ധ്യാനിക്കുമ്പോളും സരസ്വ തിക്കാണ് പ്രാധാന്യം. പ്രജ്ഞാ, മേധാ, സ്മൃതി, വിദ്യാ, ശ്രീ, വാഗീശീ, വിദ്യാവിലാസ, നാദമർദ്ദന ഇവരാണ് 8 ഹയശക്തികൾ.**

**വിഷ്ണുവിന്റെ പത്നിയായ ധരക്ക്,**

**ശ്യാമാം വിചിത്രാംശുകരത്നഭൂഷണാം പത്മാസനാം തുംഗപയോധരാനതാം ഇന്ദീവരാദ്ധേ നവശാലി മഞ്ജ രീം ശുകം ദധാനാം വസുധാം ഭജാമഹേ എന്നാണ് ധ്യാ നശ്ലോകം. നാലുകൈകളിലായി രണ്ട് താമരയും പുതി യ നെല്ലിൻ കതിർക്കുലയും പച്ചത്തത്തയും ധരിച്ചവ ളാണ്. വരാഹത്തിന്റെ തേറ്റമേൽ ഭ്രമണം ചെയ്യുന്ന ഗോള(കോല)രൂപിണിയുമാണ്. (കോലം അഥവാ വാരാഹി).. വളരെ പുരാതനമായ വാസുദേവകൃ ഷ്ണരൂപം ബിസി 180 ലുണ്ട്,**



## വിഷ്ണു വൈദികഭാഷ്യകാരന്മാരുടെ കണ്ണിൽഃ-

**ശാകാപൂണിഃ ഭൂമിയിൽ അഗ്നിയായും അന്തരീക്ഷ ത്തിൽ വിദ്യുത്തായും ആകാശത്തിൽ സൂര്യനായും അഭിവ്യക്തമാകുന്ന ഊർജ്ജം വിഷ്ണുവാണ്.**

**ഔർണ്ണവാഭൻഃ ഉദയം, ഉച്ചം, അസ്തമയം ഇവയാണ് വാമനരൂപിയായ വിഷ്ണു (സൂര്യൻ) എടുത്ത മൂന്ന് അടി. ധ്യേയസ്സദാ സവിത്രിമണ്ഡലമദ്ധ്യവർത്തി നാരായണസ്സരസിജാസന സന്നിവിഷ്ട കേയൂരവാൻ മകരകുണ്ഡലവാൻ കിരീടീ ഹാരി ഹിരണ്മയവപു ധൃതശംഖചക്ര എന്ന ധ്യാനശ്ലോകത്തിൽ സൂര്യമണ്ഡല ത്തിലാണ് നാരായണനെന്ന വിഷ്ണുവിനെ ധ്യാനിക്കു ന്നത്. സൂര്യനാരായണരൂപത്തിലാണ് വിഷ്ണു ആരാ ധന. ഋഗ്വേദത്തിൽ ഏറ്റവും പുരാതനനായ രക്ഷക നാണ്. ശതപഥബ്രാഹ്മണം 8 എന്നും 12 എന്നും ആദി ത്യന്മാരെ പറയുന്നു. മഹാഭാരതം 12 ആണ് പറയു ന്നത്. 12 രാശികളിലെ സൂര്യസ്ഥാനമാണത്. വേദം യജ്ഞനാരായണനായും വിഷ്ണുവിനെ ആരാധിക്കു ന്നു.**

**മഹാബലിപുരം, എല്ലോറ കൈലാസക്ഷേത്രം എന്നി വിടങ്ങളിൽ വൈഖാനസാഗമപ്രകാരമാണ് വൈഷ്ണ വരൂപം കൊത്തിയിരിക്കുന്നത്. ത്രിതലമുള്ള ക്ഷേത്ര ങ്ങളിൽ (കാഞ്ചീപുരം വൈകുണ്ഠപ്പെരുമാൾ. മധുര കൂടല് അഴകർ, തിരുക്കൊട്ടിയൂർ,മണ്ണാർകോയിൽ) താഴെ നിൽക്കുന്ന രൂപം, നടുവിൽ ഇരിക്കുന്നത്, മുകളിൽ ശയനരൂപം ഇവ കാണാം.**

**യോഗസ്ഥനകമൂര്ത്തിഃ**-**പിന്നിലെ വലംകൈ ചക്രം. താഴെ അഭയമുദ്ര. അല്ലെങ്കിൽ വരദം. ഇടംകൈ മുന്നി ലത്തേത് കടിഹസ്തം. പിന്നിലേത് ശംഖം. ഉത്തമം.**

ഭൃഗുവും മാർക്കണ്ഡേയനും വലത്തും ഇടത്തും മുട്ടു കുത്തിയും, ഭൂദേവിയോടുകൂടിയും വേണം. ശിവനെ വടക്കേ ചുമരിൽ തെക്കോട്ട് അഭിമുഖമായി കൊത്ത ണം. തെക്കേ ചുമരിൽ വടക്കോട്ട് അഭിമുഖമായി ബ്ര ഹ്മാവ്ബ്രഹ്മാവും ശിവനുമില്ലാത്തത് മദ്ധ്യമസ്ഥനക മൂർത്തി. പൂജകമുനിമാരും ഇല്ല എങ്കിൽ അധമസ്ഥ നകമൂർത്തി.

**ഭോഗസ്ഥനകമൂർത്തി:** നിൽക്കുന്നു പിന്നിലെ കൈ കളിൽ ശംഖചക്രം. മുന്നിലെ വലംകൈ അഭയ അഥവാ വരദഹസ്തം. ഇടംകൈ കടിഹസ്തമോ കടകമുദ്ര യോ. വലത്തുവശം ശ്രീദേവി കാലുകൾ അൽപ്പം ചെരിച്ച്. ഇടത്ത് നീലത്താമര പിടിച്ച ഭൂദേവി. ഭൃഗു വും മാർക്കണ്ഡേയനും മുട്ടുകുത്തിയോ ഉൽക്കുടി കാസനത്തിലോ ഇരുവശം. മുകളിലായി മായാ, സംഹ്ലാദിനി, . കാമിനി, വ്യാജനിമാരും, തുംബുരുനാര ദന്മാരും കിന്നരയക്ഷവിദ്യാധരമിഥുനങ്ങളും സനക, സനത്കുമാര, സൂര്യചന്ദ്രന്മാരും വടക്കും തെക്കും ശിവനും ബ്രഹ്മാവും. വേണം ഇത് ഉത്തമഭോഗസ്ഥനക മൂർത്തി.. യക്ഷകിന്നര, നാരദതുംബുരുവൃന്ദം ഇല്ലാ ത്തത് മദ്ധ്യമം. സൂര്യാദികളും സനകാദികളും മുനി മാരും ഇല്ലാത്തത് അധമം.

**വീരസ്ഥനകമൂർത്തി:** ഇതിൽ നേരത്തേ പറഞ്ഞ വരെക്കൂടാതെ കിഷ്കിന്ധനും സുന്ദരനും കൂടി വേ ണം. ഇവരാരും ഇല്ലാത്തത് മദ്ധ്യമം. സൂര്യചന്ദ്രന്മാരും മുനിമാരും ഇല്ലാത്തത് അധമം.

**അഭിചാരകസ്ഥനകമൂർത്തി:**-കറുത്ത വസ്ത്രം കൊണ്ട് മൂടുന്നു. മറ്റൊരു രൂപവും കൂടെ ഇല്ല. ഇത്ത രം ക്ഷേത്രം പൈശാചപഥത്തിലാണ് നിർമ്മിക്കുക. പ്രതിഷ്ഠ കൃഷ്ണപക്ഷത്തിൽ തിരുവാതിര നക്ഷത്ര

ത്തിൽ രാത്രിയിൽ ചരരാശിമാസത്തിലാണ് ചെയ്യുക. ഗ്രാമത്തെ 5 വൃത്തപഥങ്ങളായി വിഭജിച്ചാൽ, ഏറ്റവും പുറത്താണ് പൈശാചപഥം. അവിടെ ശിവനും വിഷ്ണുവിനും സപ്തമാതൃകകൾക്കും ക്ഷേത്രം വേണം. ഗ്രാമത്തെ 64 ചതുരമാക്കി വിഭ ജിക്കുന്ന പക്ഷം അകത്തെ 4 കള്ളി ബ്രഹ്മപദം, അതി നുപുറത്ത് 20 കള്ളി ദൈവപദം, ദൈവികപദത്തിനു ചുറ്റുമുള്ളത് മനുഷ്യപദം, ഏറ്റവും പുറത്തെ 28 കള്ളി പൈശാചപദം

# ഇരിക്കുന്ന വിഷ്ണുരൂപങ്ങൾഃ-

**യോഗാസനമൂർത്തിഃ** നിൽക്കുന്ന വിഷ്ണു ശ്യാമ ളമാണ്. ഇരിക്കുന്ന യോഗാസനമൂർത്തി വെളുപ്പു നിറം. ശിരസ്സിൽ ജടാമകുടമാണ്. ബ്രഹ്മാസനം (പ ത്മാസനം ) . . മുന്നിലെ രണ്ടുകൈ യോഗമുദ്ര. ശംഖും ചക്രവും കൈകളിൽ ധരിക്കുന്നില്ല. പീതവസ്ത്രം ഉടുത്ത് വെളുത്ത വസ്ത്രം അംഗവസ്ത്രമായി ധരി ക്കുന്നു. യജ്ഞോപവീതം, കുണ്ഡലം, കേയൂരം,ഹാരം ഉണ്ട്. കണ്ണുകൾ പാതി അടഞ്ഞിരിക്കും . വടക്കേ ചുമരിൽ ശിവനും തെക്കേ ചുമരിൽ ബ്രഹ്മാവും അതേ ആസനത്തിലിരിക്കുന്നു.. പിന്നിലെ (പടിഞ്ഞാറെ) ചുമരിൽ സൂര്യചന്ദ്രന്മാരും സനകസനത്കുമാരന്മാ രും. വിഷ്ണുവിന്റെ ഇരുവശം ഭൃഗു, മാർക്കണ്ഡേയൻ, അഥവാ ഭൂദേവി മാർക്കണ്ഡേയൻ. ഇത് ഉത്തമം. പിന്നിലെ സൂര്യചന്ദ്രന്മാരും സനകാദിയും ഇല്ലാത്തത് മദ്ധ്യമം. ഭൃഗുമാർക്കണ്ഡേയരില്ലാത്തത് അധമം. സിദ്ധാർത്ഥസംഹിതയിൽ വിഷ്ണുവിന് ഇരുവശം പത്മവും ഗദയും, മുകളിലെ കൈകളിൽ ശംഖച ക്രവും പറയുന്നുണ്ട്. ഈ മൂർത്തി ജനനമരണങ്ങളി

ൽനിന്ന് മുക്തിതരുന്നതും യോഗികളാൽ ധ്യാനിക്കപ്പെടുന്നതുമാണ്.

**ഭോഗാസനമൂർത്തി:-** സിംഹാസനത്തിൽ ഇരുവശം ഭൂദേവിശ്രീദേവിമാരോടുകൂടി. ശ്യാമളം. വലത്തുകയ്യിലേതെങ്കിലും ഒന്നിൽ ചക്രം. മറ്റേ കൈ വരദ,അഭയ ഹസ്തങ്ങളിലൊന്ന്. ഇടംകൈയിലൊന്നിൽശംഖം, മറ്റേത് കടിഹസ്തം അഥവാ സിംഹകരണം. വലത്ത് ലക്ഷ്മി ഇടംകാൽ മടക്കി, വലംകാൽ തൂക്കി. ഇടത്ത് ഭൂദേവി വലംകാൽ മടക്കി, ഇടംകാൽ തൂക്കി. ലക്ഷ്മിയുടെ ഇടംകയ്യിൽ താമര, ഭൂദേവിക്ക് വലംകയ്യിൽ നീലോൽപ്പലം. മറ്റേ കൈ സ്ംഹാസനത്തിൽ വെക്കുകയോ, മടിയിൽ കാടകമുദ്രയോടെ വെക്കുകയോ ചെയ്യണം. മറ്റു മൂർത്തികളുടെ സ്ഥാനം നേരത്തേ പറഞ്ഞപോലെ വേണം. കൂടാതെ പിന്നിൽ കൽപ്പകവൃക്ഷം വേണം. ഇത് ഉത്തമം. മദ്ധ്യമഅധമമൂർത്തികളെ നേരത്തേ പറഞ്ഞപോലെ മനസ്സിലാക്കുക.

**വീരാസനമൂർത്തി:-**സിംഹാസനത്തിലിരിക്കുന്നു. ലക്ഷ്മിഭൂദേവിമാർ , നിലത്ത് ഭൃഗുമാർക്കണ്ഡേയന്മാരുടെ സ്ഥാനത്ത് മുട്ടുകുത്തി ഇരിക്കുന്നു. വിഷ്ണു ചുവന്ന ശരീരം, വസ്ത്രം കറുപ്പ്. വലത്ത് ചക്രം, അഭയമുദ്ര. ഇടത്ത് ശംഖം സിംഹകരണം. വലത്ത് വശത്ത് ബ്രഹ്മാവും മാർക്കണ്ഡേയനും. ഇടത്ത് ശിവനും ഭൃഗുവും. കാമിനിയും വ്യാജിനിയും ചാമരം വീശുന്നു.സനകാദി, തുംബുരുനാരദ,സൂര്യചന്ദ്രാദി വേണം. ഇത് ഉത്തമം.

**അഭിചാരികാസനമൂർത്തി:-** കൈ രണ്ടോ നാലോ ആവാം. ഇരിക്കുന്നത് ഉപദേവതമാർ ഇരിക്കുന്ന വേദികാസനമെന്ന അലങ്കരിക്കാത്ത പീഠത്തിലാണ്. മുഖം താമസഗുണം കാണിക്കുന്ന ദീനമാണ്.നിറം

ശ്യാമളം. വസ്ത്രം കറുപ്പ്. കണ്ണ് മുകളിലേക്ക്. കൂടെ അനുചരരായ ദേവതമാരില്ല. ചരരാശി, കൃഷ്ണാഷ്ടമി, തിരുവാതിര, പൈശാചപഥത്തിലാണ് പ്രതിഷ്ഠ. ഏതു ദിശയിൽനിന്നാമോ ശത്രു വരുന്നത് ആ ദിശയിലേക്ക് തിരിഞ്ഞാണ് പ്രതിഷ്ഠിക്കുക.

## ശയനവിഷ്ണുമൂർത്തിഃ

**യോഗശയനമൂർത്തിഃ**–2 കൈ. ദേഹത്തിന്റെ മുകളിലെ നാലിലൊന്ന് ഭാഗം ഉയർത്തി ബാക്കി മുക്കാൽഭാഗം അനന്തശയ്യമേൽ ശയിക്കുന്നു. വലംകൈ തലക്കടുത്ത് കിരീടം തൊടുന്നപോലെ വെക്കുന്നു.മറ്റേ കൈ മുട്ടുമടക്കി കാടകമുദ്രയിൽ. ചിലപ്പോൾ ഇടംകൈ നീട്ടി( തുടവരെ ) വെക്കും. വലംകാൽ നീട്ടി, ഇടംകാൽ അൽപ്പം മടക്കി വെക്കും. എല്ലാ ആഭരണങ്ങളും അണിഞ്ഞിരിക്കും. കണ്ണ് തുറന്നിരിക്കും. സുവർണ്ണവും കൃഷ്ണവും കലർന്ന നിറം. വശങ്ങളിൽ ഭൃഗു, മാർക്കണ്ഡേയൻ. പാദത്തിൽ മധുകൈടഭർ,നാഭിത്താമരയിൽ ബ്രഹ്മാവ്. പിന്നിലെ ചുമരിൽ ആയുധപുരുഷന്മാരും ഗരുഡനും വിശ്വക്സേനനും സപ്തർഷികളും അഞ്ജലിമുദ്രയോടെ. തെക്കേ ചുമരിൽ ബ്രഹ്മാവും വടക്കേതിൽ ശിവനും ഇരിക്കുന്നു.ഇത് ഉത്തമം. സപ്തർഷികളും വിഷ്വക്സേനനും ഇല്ലാത്തത് മദ്ധ്യമം. പൂജകമുനിമാരും മധുകൈടഭരും കൂടി ഇല്ലെങ്കിൽ അധമം.

**ഭോഗശയനമൂർത്തിഃ**-തലക്കൽ ലക്ഷ്മി. വലംകൈയിൽ താമരയോടും ഇടംകൈ കടകമുദ്രയോടും. കാൽക്കൽ വിഷ്ണുവിന്റെ ഇടംകാൽ തൊട്ടുകൊണ്ട് ഭൂദേവി. നീലോൽപ്പലം, കാടകമുദ്രയോടെ. വലത്ത് മാർക്കണ്ഡേയനും ഇടത്ത് ഭൃഗുവും.ഇരിക്കുന്നു. തെക്കേചുമരിൽ ബ്രഹ്മാവും വടക്കേതിൽ ശിവനും

ഇരിക്കുന്നു. കാല്ഭാഗത്ത് മധുകൈടഭന്മാർ. തെക്കേ ചുമരിലെ ദേവകോഷ്ഠത്തിൽ ഗണേശനും വടക്കേതിൽ ദുർഗ്ഗയും. വലത്തുവശത്ത് 5 ആയുധപുരുഷന്മാരും ഗരുഡനും. വലത്തുവശത്തുള്ള ഗരുഡന് സൂര്യരൂപമാണ്. ബ്രഹ്മാവിന്റെ ഇടത്തുവശം അശ്വിനികളും തുംബുരുനാരദരും കുട്ടികളായി, ചന്ദ്രനോടൊപ്പം. അഷ്ടദിക്പാലകരും ചാമരധാരിണിമാരായി അപ്സരകളും വേണം. ഇത് ഉത്തമം. 1. ബാദാമി ഗുഹ 8ആം നൂറ്റാണ്ട്. മുകളിലായി ദശാവതാരവും കൊത്തിയിരിക്കുന്നു. (കർണ്ണാടകം). 2 ബ്രാഹ്മണിനദീതീരത്തെ പാറമേൽ കൊത്തിയത് 51 അടി നീളം 3.നേപ്പാളിലെ ബുധനീലകണ്ഠശയനവിഷ്ണു,, മദ്ധ്യപ്രദേശിലെ ശയനവിഷ്ണു, തിരുവനന്തപുരത്തെ അനന്തപത്മനാഭനും ആദികേശവപ്പെരുമാളും ഇങ്ങനെ ഭാരതത്തിന്റെ വടക്കുമുതൽ തെക്കേ അറ്റം വരെ ഒരേ രീതിയിൽ നിലനിന്ന സംസംകാരത്തിന് തെളിവുകളാണ് .









**വീരശയനമൂർത്തിഃ-വലത്ത് ഒരു കൈ തലയണ യാക്കി, മറു കൈയിൽ ചക്രം ധരിച്ച്. ഇടത്ത് ശംഖം ധരിച്ച്, ഒരു കൈതുടവരെ നീട്ടിയിട്ട്. ഭൂദേവി, ലക്ഷ്മീ ദേവിമാരും മധുകൈടഭരും ഉണ്ട്. ഇരുവശം ഭൃഗു,**

മാർക്കണ്ഡേയൻ. നാഭിത്താമരയിൽ ബ്രഹ്മാവ്. മറ്റ് പരിവാരദേവതകളെല്ലാം ഉണ്ട്. ഇത് ഉത്തമം.

## അവതാരം

ശതപഥബ്രാഹ്മണം മത്സ്യാകൂർമ്മാവതാരവും തൈത്തിരീയാരണ്യകം വരാഹാവതാരവും പറയുന്നതിനാൽ വിഷ്ണുവിന്റെ അവതാരം പ്രാചീനമായി ഇവിടെ നിലനിൽക്കുന്നുണ്ട് .എല്ലാ പുരാണേതിഹാസങ്ങളിലും ദശാവതാരം ഉണ്ട്. അംശാവതാരമായ ഹയഗ്രീവനിൽനിന്ന് വേദം വീണ്ടെടുക്കാനായി പ്രളയസമയത്ത് ശഫരിമീനായി വിഷ്ണു അവതരിച്ചു. ദ്രാവിഡദേശത്തെ സത്യവ്രതമനുവിനെ സംരക്ഷിച്ചു. അദ്ദേഹം കൃതമാലാനദിയിൽ സന്ധ്യ അനുഷ്ഠിക്കുമ്പോളാണ് ചെറിയ ശഫരിമത്സ്യത്തെ കാണുന്നത്. പാണ്ഡ്യവംശം ഇതിനെ അടയാളമാക്കി.



ഭാഗവതപുരാണം വിഷ്ണു തന്റെ 11ആം അവതാരം ആയ കൂർമ്മരൂപം എടുത്തത് പാലാഴി കടയുമ്പോൾ മന്ദരപർവ്വതം താണുപോകാതെ നിർത്താനാണെന്നാണ്.





**സമുദ്രത്തിൽ ഭൂമി താഴാതെ നിർത്താനാണ് ഏമുഷ നെന്ന വരാഹമായി അവതാരം (ശതപഥ ബ്രാഹ്മണം) വരാഹേണ കൃഷ്ണേന ശതബാഹുനാ ഉദ്ധൃത . വേദങ്ങളാലും യജ്ഞങ്ങളാലും ശരീരം നിർമ്മിച്ച യജ്ഞവരാഹം പിൽക്കാലചരിത്രത്തിൽ ചാലൂക്യ വിജയനഗരരാജാക്കന്മാരെല്ലാം അടയാള മായി**

സ്വീകരിച്ചിട്ടുണ്ട്. ഹിരണ്യാക്ഷവധം വരാഹ മാണ് ചെയ്യുന്നത്. മൂന്നു തരം വരാഹശിൽപ്പം കാ ണാം. 1. ഭൂവരാഹം. 2. യജ്ഞവരാഹം. 3. പ്രലയ വരാഹം. തന്റെ തുടമേലിരിക്കുന്ന ഭൂദേവിയെ ഇടം കൈകൊണ്ട് താങ്ങിയാണ് ഭൂവരാഹം. തേറ്റമേലുയ ർത്തുന്ന പക്ഷം ഭൂദേവിക്ക് ഗോളാകൃതി കൊടുക്കു ന്നു. വരാഹമൂർത്തിയെ സംസാരമോചനത്തിനാണ് പ്രതിഷ്ഠിക്കുന്നത്. (പന്നിയൂരിലെ വരാഹം പോലെ). യജ്ഞവരാഹം സിംഹാസനത്തിലിരിക്കുന്ന രൂപമാ ണ്. വലത്ത് ലക്ഷ്മിയും ഇടത്ത് ഭൂദേവിയും ഇരിക്കു ന്നു. പ്രലയവരാഹം സിംഹാസനത്തിലിരിക്കുന്നു. ഇടത്ത് അതേ സിംഹാസനത്തിലാണ് ഭൂദേവി ഇരി ക്കുന്നത്.

വരാഹാവതാരം വളരെ കാലമായി ഭാരതത്തിൽ ആ രാധിക്കപ്പെടുന്നു എന്നതിന് തെളിവായി വരാഹരൂപ ങ്ങളും വരാഹമുഖമുള്ള പാത്രക്കഷ്ണങ്ങളും പല സ്ഥലത്തുനിന്നും കുഴിച്ചെടുക്കുകയുണ്ടായി.



വരാഹമുഖമുള്ള
പാത്രക്കഷ്ണങ്ങൾ



Gupta, Terracotta tablets with religious symbols.

നരസിംഹത്തിന്റെ കഥയും അതാണ്. ലോകത്തിന്റെ വിവിധഭാഗങ്ങളിൽനിന്ന് നൃസിംഹരൂപങ്ങൾ ലഭിക്കുന്നുണ്ട്.

നൃസിംഹം ഗിരിജനൃസിംഹം സ്ഥൌണനൃസിംഹം എന്ന് രണ്ട് വിധം. ഗിരിജനൃസിംഹം ഉത്കുടികാസനത്തിലോ (യോഗപട്ടം കെട്ടി) പത്മാസനത്തിലോ ആണ്. ഗിരിയിലെ ഗുഹയിൽനിന്ന് വന്നവനെന്ന് നാമം സൂചിപ്പിക്കുന്നു. മറ്റൊരു പേര് കേവലനരസിംഹം എന്നാണ്. (ഒറ്റക്ക്). കൈകൾ കാൽമുട്ടിൽ വെച്ചിരിക്കുന്നതിനെ യോഗനരസിംഹം എന്ന് പറയും. ലക്ഷ്മിയോടു കൂടി ലക്ഷ്മീനരസുംഹം.ചിലപ്പോൾ ഭൂദേവി

**ലക്ഷ്മീസമേതമായും കാണാം.**




**സ്ഥൌണനരസിംഹം തൂണുപിളർന്ന് വരുന്നതാണ്. വൈഖാനസാഗമം ഇതിന് 12- 16 കൈ പറയുന്നു. ത്രിഭംഗമാണ് ശരീരം. മടിയിൽ അസുരനെ കിടത്തി വധിക്കുന്ന ഉഗ്രരൂപമാണ്. ചിലപ്പോൾ 8 കൈ മാത്രം കാണും. അനന്തശേഷന്മേലോ ഗരുഡന്മേലോ ഉള്ളത് യാനകനരസിംഹം. ഇതിന് 2 അഥവാ 4 കൈ. ഇത് പുസ്തകങ്ങലിലുണ്ടെങ്കിലും കാണുന്നത് വിരളമാണ്. നിൽക്കുന്ന കേവലനരസിംഹം ബാദാമിയിലുണ്ട്.**






# വാമനനും ത്രിവിക്രമനും.

## വാമനൻ ബ്രഹ്മചാരിയാണ്. ത്രിവിക്രമൻ ഒരു കാലുയർത്തിയാണ്. മുട്ടുവരെ ഭൂമി, നാഭിവരെ അന്തരി

**ക്ഷം, അതിനുമുകളിൽ സ്വർഗ്ഗലോകം. മഹാബലിയെ മുട്ടിനുതാഴെയാണ് കൊത്തുക. ശിവനെ സ്വരഗ്ഗലോക ത്തിലും. തലക്കുമുകളിലായി ഭേരി മുഴക്കുന്ന ജാംബ വാന്റെ ശിരസ്സ്. പിന്നിലായി കൽപ്പവൃക്ഷവും കുട പിടിക്കുന്ന ഇന്ദ്രശിരസ്സും, ചാമരം വീശുന്ന വായുവും വരുണനും. ചതുർവ്വിംശതിമൂർത്തികളിൽ ത്രിവിക്ര മൻ വലത്തേ പിന്നിലെ കൈയിൽ ഗദയും മുന്നിലേ തിൽ പത്മവും, ഇടത്തേ പിന്നിലെ കൈയിൽ ചക്രവും താഴത്തേതിൽ ശംഖവുമാണ് ധരിക്കുന്നത്. എന്നാൽ ചതുർവ്വിംശതിമൂർത്തികളിലെ ത്രിവിക്രമനുള്ള നിയമം ത്രിവിക്രമന്റെ വിരാഡ്രൂപത്തിന് കൊടുക്കു ന്നില്ല. കേരളത്തിലെ വാമനക്ഷേത്രങ്ങൾ പന്നിയൂർ (ആനക്കര പാലക്കാട്) പന്നിയൂർ തുളുവൻകാട് പള്ളിവയൽ(കണ്ണൂർ), പന്നിംകുളങ്ങര ലക്ഷ്മീവരാ ഹ അയ്യന്തോൾ (തൃശൂർ) തേങ്ങാതൃക്കോവിൽ ലക്ഷ്മീവരാഹ (തൃശൂർ)നരസിംഹവരാഹ പാതി രിയിൽ(മലപ്പുറം), വരാഹസ്വാമി വരാ(ഹ) പ്പുഴ ( എറണാകുളം) തൃക്കാക്കര വാമനൻ(എറണാകുളം), വരാഹസ്വാമി പള്ളിപ്പുറം ചെറായി (എറണാകുളം), ലക്ഷ്മീവരാഹം ശ്രീവരാഹം (തിരിവനന്തപുരം), പന്നിയംപള്ളി വാരിയർമഠം ദശാവതാരക്ഷേത്രം (കോഴിക്കോട്)നെല്ലുവായ് ധന്വന്തരിക്ഷേത്രത്തിലെ ഉപദേവതാക്ഷേത്രം, വാകമോളി (വരാഹമൌലി) ക്ഷേത്രം (കോഴിക്കോട്) വെണ്മേനാട് (വാമനനാട്) വാമനമൂർത്തി (പാവറട്ടി ഗുരുവായൂർ), ഇവയാണ്.**
പന്നി, വിരാഹം, കോലം എന്ന് വരാഹപര്യായ ത്തോട് ബന്ധപ്പെട്ട സ്ഥലനാമങ്ങളും ധാരാളം ഉണ്ട്. കാശ്മീരിലെ ബാരാമുള്ള (വരാഹമൂല)വരെ യാദ വമൂഷകവംശം ഭരിച്ചിരുന്നതായാണ് വിശ്വാസം. (യയാതിയുടെ തുർവ്വശുശാഖ). പരശുരാമന്

എന്റെ ഭാരതം. വിഷ്ണുശിൽപ്പങ്ങൾ. ഡോ സുവർണ്ണ നാലപ്പാട്ട്.

ഏഴിമലയിൽവെച്ച് വരാഹമാണ് രാമഘടമൂഷ
കനെ രാജാവാക്കാൻ കാണിച്ചുകൊടുക്കുന്നത്.
മൂഷകവംശകാവ്യം പറയുന്നു:- വരാഹരൂപി
ഭഗവാൻ ഇവോചെർ ഐലീഗിരി കലവിദ്
ആവിതാസീദ്.




വാതാപി ഗുഹാക്ഷേത്രം 3
5ആം നൂറ്റാണ്ടിനു മുമ്പ്
ത്രിവിക്രമവിഷ്ണുമൂർത്തി

# പരശുരാമാവതാരം



വിഷ്ണുപുരാണത്തിൽ പരശുരാമാവതാരവുമായി ബന്ധപ്പെട്ട കഥയുണ്ട്. പുരൂരവസ്സിന്റെ(ഉർവ്വശിയുടെ) വംശത്തിൽ ജനിച്ച കുശാംബനെന്ന രാജാവ് ഇന്ദ്രസദൃശനായ പുത്രനെ ആഗ്രഹിച്ച് തപം ചെയ്തു. ഇന്ദ്രൻതന്നെ അവന്ന് പുത്രനായി അവതരിച്ചു. ഗാഥി അഥവാ കൌശികനെന്ന് പേരോടെ വളർന്നുവന്നു. ഗാഥിയുടെ പുത്രിയായ സത്യവതിയെ (ഇന്ദ്രപുത്രി. ജയന്തി) ഭൃഗുവംശജനായ ഋചീകനാണ് വിവാഹം കഴിച്ചത്. അദ്ദേഹം ബ്രാമണതേജസ്സുള്ള പുത്രനെ ലഭിക്കാനായി അരിയും ബാർലിയും (യവം) പയറു വർഗ്ഗവും പാലും വെണ്ണയും ചേർത്ത ഭക്ഷണം സത്യ വതിക്ക് കൊടുത്തുകൊണ്ടിരുന്നു. തന്റെ അമ്മക്ക് ക്ഷാത്രതേജസ്സുള്ള പുത്രനുണ്ടാവാനുള്ള ഭക്ഷണവും ഉണ്ടാക്കിത്തരണമെന്ന് സത്യവതി ആവശ്യപ്പെട്ടു. മുനി അത് നൽകി. ഭക്ഷണം കൊടുത്തപ്പോൾ അമ്മ മകളോ ട്, അമ്മാമനായ എന്റെ മകനേക്കാളും മരുമകനായ

നിന്റെ മകൻ മഹാനാവുന്നത് ശരിയല്ല, മുനി നിനക്കു ള്ളതിൽ കൂടുതൽ മഹത്വം കരുതാനാണ് സാദ്ധ്യത. അതിനാൽ നിനക്കുള്ളത് എനിക്ക് തരൂ എന്ന് പറഞ്ഞു. സത്യവതി അത് അനുസരിച്ചു. ഇപ്രകാരം സത്യവതി ക്ഷത്രിയതേജസ്സുള്ള കുമാരനേയും അമ്മ ബ്രാഹ്മണതേ ജസ്സുല്ലള കുമാരനേയും ഗർഭം ധരിച്ചു. തന്റെ അബദ്ധം മനസ്സിലാക്കിയ സത്യവതി മുനിയോട് തന്റെ മകനിൽ ക്ഷാത്രവീര്യം ഉണ്ടാവരുതെന്നും അവൻ കൊലയാളി ആവരുതെന്നും അവന്റെ മകനിലേക്ക് അത് മാറ്റണ മെന്നും ആവശ്യപ്പെട്ടു. സത്യവതി ജമദഗ്നിയേയും അമ്മ വിശ്വാമിത്രനേയും പ്രസവിച്ചു. (രണ്ടുപേരും അമ്മാമനും മരുമകനുമാണെങ്കിലും സമപ്രായമാണ്). ഇക്ഷ്വാകുവംശത്തിലെ രാജാവായ രേണുവിന്റെ പുത്രി രേണുവിനെ ജമദഗ്നി വിവാഹം ചെയ്തു. അതിലുണ്ടായ ക്ഷാത്രതേജസ്സുല്ല പുത്രനാണ് പരശു രാമൻ. ക്ഷത്രിയവംശത്തെ മുഴുവനും നശിപ്പിക്കാ നാണ് ആ അവതാരം. മാർത്തികാവതത്തിലെ ഗന്ധർവ്വരാജാവ് ചിത്രഥനും ഭാര്യയും നദിയിൽ കുളിക്കുന്നത് കണ്ട രേണുകക്ക് മനസ്സിളകി. പാതി വ്രത്യം നഷ്ടമായ അമ്മയെ വധിക്കാനുള്ള അച്ഛന്റെ ആജ്ഞ ജ്യേഷ്ഠന്മാരാരും അനുസരിച്ചില്ല. പരശുരാ മൻ ആ ക്രൂരകൃത്യം ചെയ്തു. ഹൈഹയവംശഹ ന്താവായിട്ടാണ് പിന്നീട് പരശുരാമൻ തന്റെ ക്ഷാത്ര തേജസ്സ് കാണിക്കുന്നത്. അമ്പും വില്ലും മഴുവുമാണ് ആയുധം. ശിവശിഷ്യനാണ്. ജീവിതാവസാനം മഹേ ന്ദ്രഗിരിയിലാണ് തപസ്സിന് തെരഞ്ഞെടുത്തത്. സാധാ രണ പരശുരാമപ്രതിമകൾക്ക് രണ്ട് കൈ മാത്രമാണ്. മഴു പിടിച്ച ഒന്നും സൂചീമുദ്രയുള്ള ഒന്നും. ജടാമകു ടവും യജ്ഞോപവീ തവുമുണ്ട്. അഗ്നിപുരാണം ചതുർഭുജമായാണ് പറയുന്നത്. പരശു,ഖഡ്ഗം,

ധനുസ്സ്, അസ്ത്രം ഇവ ധരിച്ചിരിക്കും. വിഷ്ണുധ ർമ്മോത്തരം മൃഗചർമ്മം ഉടുത്തതായും പറയുന്നു. ഇവിടെ കാച്ചാംകുറിച്ചിക്ഷേത്രത്തിലെ (പാലക്കാട് കൊല്ലങ്കോട്) ശിൽപ്പങ്ങളാണ് കൊടുത്തിരിക്കുന്നത്.

## ശ്രീരാമാവതാരം



മര്യാദാപുരുഷോത്തമനായി രാക്ഷനിഗ്രഹത്തിന് അവതരിച്ച രാമൻ നല്ല മനുഷ്യനായി നല്ല ഭരണാധികാ രിയായി എങ്ങനെ ധര്മ്മാർത്ഥം ജീവിക്കണമെന്ന് ഭാരതത്തിന് മോഡൽ കാണിച്ച വിശിഷ്ടാവതാരമാണ്. കേരളത്തിൽ രാമക്ഷേത്രം നിരവധി ഉണ്ട്. ദശരഥപു ത്രന്മാർക്ക് നാലുപേർക്കും വിഷ്ണുക്ഷേത്രം ഉണ്ട്. അവ പലതും മഹാക്ഷേത്രങ്ങളാണ്. രാമകഥ ശിൽപ്പ

മായോ ചിത്രമായോ എഴുതാത്ത ക്ഷേത്രങ്ങൾ കുറ വാണ്. രാഘവരാമനേയും ഭൃഗു(പരശു)രാമനേയും മദ്ധ്യമതലമായി 120 അംഗുലത്തിലാണ് കൊത്തന്നത്. രണ്ട് കൈ മാത്രം. ഇടംകയ്യിൽ വില്ലും വലംകയ്യിൽ ബാണവും. നിൽക്കുന്ന രാമന് ത്രിഭംഗകരണമാണ്. ചക്രവർത്തിയായി കിരീടമകുടത്തോടും മുനിയായി കെട്ടിവെച്ച മുടിയോടും കൊത്താറുണ്ട്.സീതാസമേത നാവുമ്പോൾ സീതക്ക് നവാർദ്ധതലമാണ് അളവ്. രാമന്റെ തോൾ വരെ ഉയരം. ത്രിഭംഗലളിതമായി സ്വർണ്ണവർണ്ണം സീത. രാമൻ ശ്യാമനാണ്. സീതക്ക് പച്ചപ്പട്ടും ആഭരണങ്ങളും കരണ്ഡമകുടവുമാണ്. ഇടംകയ്യിൽ നീലോൽപ്പലം. വലംകൈ തൂക്കിയിട്ടിരി ക്കും. ലക്ഷമണന് ദശതലം 110 അംഗുലം. രാമന്റെ ഇടത്തുവശം,രാമന്റെ ചെവിയോളം ഉയരത്തിൽ. മുമ്പിൽ വലത്തുവശം ഹനുമാൻ. സപ്തതലഅളവാ ണ് , 84 അംഗുലം. വലംകൈ പഞ്ചപുഷം അടക്കിയ മാതിരി. വിഷ്ണുധർമ്മോത്തരം ഭരതശത്രുഘ്നന്മാരെ യും പറയുന്നു. ഇവരും ലക്ഷ്മണനും ഒരേ പോലെ കാണിക്കുന്നു. വിഷ്ണുക്ഷേത്രത്തിന്റെ തെക്കുകിഴക്കാ ണ് രാമക്ഷേത്രം പണിയേണ്ടത്. ഭരതന് വില്ലും അമ്പും ആയുധം. അല്ലെങ്കിൽ വാളും പരിചയും. അദ്ദേഹത്തി നും ശ്രീവത്സ, കൌസ്തുഭചിഹ്നങ്ങളുണ്ട്.രാമനെ പ്പോലെ ചുവപ്പുവസ്ത്രം, ശ്യാമനിറം.  ഭരതൻ വലത്തും ശത്രുഘ്നൻ ഇടത്തുമാണ്. ശത്രുഘ്നമനന് സ്വർണ്ണനിറം, ചുവപ്പുവസ്ത്രം, ഈ ഒരു കാര്യത്തിൽ മാത്രം ലക്ഷ്മണരൂപത്തിൽനിന്ന് വ്യത്യസ്തം. തിരുനെൽവേലിയിലെ ചേരമാതേവിക്ഷേത്രത്തിൽ ഈ നിയമമനുസരിച്ചാണ് ബ്രോൺസ് വിഗ്രഹമെല്ലാം കൊത്തിയിരിക്കുന്നത്.

## ശ്രീകൃഷ്ണനും ബലരാമനും

**ദ്വാപരയുഗത്തിൽ ഒന്നിച്ച് അവതരിച്ചു. ഹലായുധ നായ ബലരാമൻ അനന്തനാണ്,സങ്കർഷണനാണ്. ശിവാംശവുമാണ്.**



**ദേവകിയുടെ ഗർഭത്തിൽ ഏഴാമനായി വസുദേവപുത്രനായി പിറന്ന ഹരി, രോഹിണീഗർഭ ത്തിലേക്ക് മാറ്റപ്പെട്ട് രോഹിണീപുത്രനായി ജനിച്ചു. അതാണ് ബലരാമൻ. ദേവകീഗർഭത്തിൽ എട്ടാമനായി ജനിച്ച് യശോദയുടെ വളർത്തുപുത്രനായി വളർന്ന വനാണ് കൃഷ്ണൻ. രണ്ടുപേരും ഗോകുലത്തിൽ വളർന്നു. ദേവകി യാദവവംശവും വസുദേവൻ നാഗവംശവുമാണ്. ഈ രണ്ടുസഹോദരന്മാരും നാഗ, യാദവവംശക്കാരാണ്.**

മുസലം വലത്തും ഹലം ഇടത്തുമാണ് ബലരാമന് ആയുധം. സ്വർണ്ണവർണ്ണം. നീലയോ ചുവപ്പോ വസ്ത്രം. മുടി മുകളിൽ കുടുമ കെട്ടി, മദ്യലഹരിയാൽ ഉരുളുന്ന കണ്ണുകളോടെയാണ് ബലരാമരൂപം. (ബൃഹദ്സംഹിത) ഒരു കാതിലേ കുണ്ഡലമുള്ളു. അഗ്നിപുരാണത്തിൽ ഗദയും ഹലവുമാണ് ആയുധം. ചതുർഭുജരൂപമാണെങ്കിൽ, പിന്നിലെ വലംകൈയിൽ മുസലം, മുമ്പിലെ വലംകൈയിൽ ചക്രം. പിന്നിലെ ഇടംകൈയിൽ ഹലം, മുന്നിലേതിൽ ശംഖം. വലത്തു വശം രേവതീദേവി പുഷ്പവസ്ത്രമണിഞ്ഞ്, വലം കൈയിൽ താമരപ്പൂ ധരിച്ച് നിൽക്കുന്നു. ബൃഹദ്സം ഹിത ബലരാമനും കൃഷ്ണനും ഇടയിലായി ദുർഗ്ഗാദേ വിയെ പറയുന്നു. അവൾക്ക് രണ്ടുകൈയാണെങ്കിൽ വലംകൈ താമര പിടിച്ചിരിക്കും. നാലുകൈ എങ്കിൽ, ഇടത്ത് താമരയും വലത്ത് അക്ഷമാലയും വരദമു ദ്രയും .(സരസ്വതീരൂപം). 8 കൈകളാണെങ്കിൽ, ഇടത്ത് കമണ്ഡലു, ധനുസ്സ്, ശാസ്ത്രം (പുസ്തകം), താമര.വല ത്ത്, ബാണം കണ്ണാടി അക്ഷമാല ,വരദമുദ്ര..

കണ്ണൂർജില്ലയിലെ മഴുവം ബലഭദ്രസ്വാമിക്ഷേത്രം രണ്ടു കയ്യുള്ള ബലഭദ്രരൂപമാണ്. കയ്യിൽ ലഗുലം എന്ന ആയുധം ധരിച്ച ലഗുലീശ്വരനാണ്. ഇത് ശ്രദ്ധേ യമാണ്.



പുരാണപ്രകാരം കൃഷ്ണലീല കണ്ട് ആനന്ദി ക്കാനായി അവതരിച്ച ശിവാംശമായ അനന്തൻ തന്നെ യാണ് ലകുലീശൻ. പാശുപത, കാപാലിക, കാളമുഖ ന്മാരുടെ തീർത്ഥയാത്രാസമ്പ്രദായവും മറ്റും ഈ ലകു ലീശനാണ് ആദ്യമായി പഠിപ്പിച്ചത്. മെഗാസ്തനീസ് ബലരാമനെ ഹേരകുലീശനെന്ന ഹേർകുലിസ് എന്ന് വിളിക്കുന്നു. അദ്ദേഹം ഇന്ത്യ മുഴുവനും സഞ്ചരിക്ക യും നിരവധി ഭാര്യമാരിലായി പല പുത്രനമാരെയും ഒരു പുത്രിയേയും ജനിപ്പിക്കയും ചെയ്തതായും ഇന്ത്യ മുഴുവനും ഭരിച്ചതായും പറയുന്നു. പുത്രിയാ യ പാണ്ഡ്യക്ക് പാണ്ഡ്യരാജ്യം (മദ്ധ്യേന്ത്യ മുതൽ തെക്കേ സമുദ്രതീരം വരെ) അദ്ദേഹം കൊടുത്തു.തെ ക്കെ സമുദ്രത്തിലെ വിപുലമായ മരതകനിധിയും കൊടുത്തു. ഈ പച്ചമരതകം ഇപ്പോഴും രാജവംശജർ അണിയുന്നുണ്ട്. കൃഷ്ണൻ ബലരാമനേക്കാളും പ്രസി ദ്ധനാണെങ്കിലും ദ്വാരകക്കും ഇന്ത്യക്കും ചക്രവർത്തി സമ്പ്രദായപ്പടി മൂത്തവനായ ബലരാമനാണ്. നാഗവും

യാദവനും സോമവംശിയുമായ ബലരാമൻ അനന്തപ ത്മനാഭനാണ്.

കൃഷ്ണമൂർത്തികൾ നിരവധിയാണ്. ഏറ്റവും പോപ്പുലറായ വിഗ്രഹമാണ് കൃഷ്ണന്റേത്. വാക്കിനേക്കാൾ ചിത്രമാവും അവയെ വർണ്ണിക്കാനുതകുക.

നവനീതകൃഷ്ണൻ, നവനീതനൃത്തമൂർത്തി.

രുഗ്മിണീസമേതൻ

രുഗ്മിണീസത്യഭാമാസമേതൻ

ഗാനഗോപാലൻ(വേണുഗോപാല)ഇതിൽത്തന്നെ വിവിധമനോധർമ്മപ്രയോഗമുണ്ട്. ചതുർഭുജ ഗാന ഗോപാലമൂർത്തി ഇവ ദുർല്ലഭം. അതിൽ ചതുർഭുജ ഗാനഗോപാലധ്യാനമൂർത്തി അതിലും ദുർല്ലഭം. അത്തരം ഒന്ന് കേരളത്തിലുണ്ട്. സാമ്പ്രദായികമായി, നാലുകൈ ഉള്ളതിൽ മുകളിലെ വലത്ത് ചക്രവും ഇടത്ത് ശംഖവും. താഴെയുള്ള  കൈകളാലാണ് വേണു വായിക്കുന്നത്. കേരളത്തിൽ കണ്ടതിൽ അങ്ങനെയല്ല. മുകളിലെ കൈകളാലാണ് വേണു വായിക്കുന്നത്. താഴത്തെ കൈകൾ മടിയിൽ വെച്ച് ധ്യാനത്തിലിരിക്കയാണ്. പത്മാസനമാണ്. ശിൽപ്പികൾക്ക് മനോധർമ്മം പ്രയോഗിക്കാനുള്ള സ്വാതന്ത്ര്യം സംഗീതത്തിലെന്ന പോലെ ഉണ്ടായിരുന്നു. അത് സമ്പ്രദായച്ചിട്ടകളെ ലംഘിക്കാതെത്തന്നെ സാധിച്ചിരുന്നു. പശുക്കളോടു കൂടിയും ഗോ  പസ്ത്രീകളോടു കൂടിയും വേണുഗോപാലരൂപം കാണാറുണ്ട്. തിരുനെൽവേലി തെങ്കാശി വിശ്വനാഥക്ഷേത്രത്തൂണിലെ അഷ്ടഭുജവേണുഗോപാലൻ വലംകൈകളിൽ പത്മം, പരശു,ചക്രം, ഇടംകൈകളിൽ കരിമ്പ്, പാശം, സംഖം ധരിച്ചാണ്. ബാക്കി 2 കൈകളിലാണ് വേണു. ഇക്ഷുദോദണ്ഡം ,പുഷ്പ ബാ

ണം കാമന്ന് ഉള്ളവയാണ്. അത് അവിടെ കാണാം.




കാമചിഹ്നമുള്ള അഷ്ടഭുജവേണുഗോപാലനെ മദനഗോപാലനെന്ന് ശ്രീതത്വനിധി വിളിക്കുന്നു.

പാർത്ഥസാരഥിരൂപം കയ്യിൽ വ്യാഖ്യാനമുദ്രയും ചമ്മട്ടിയുമുള്ളതാണ്. വലംകൈ ശംഖവും ഇടകൈ വരദമുദ്രയും ധരിച്ചും കാണാം. മറ്റൊരു പ്രസിദ്ധ രൂപം കാളിയമർദ്ദനകൃഷ്ണനും ഗോവർദ്ധനോദ്ധാരകനുമാണ്. ബാലകൃഷ്ണരൂപങ്ങളും വടപത്രശായിയും സന്താനഗോപാലകൃഷ്ണനും കാണാറുണ്ട്. ശ്രീതത്വനിധി സന്താനഗോപാലകൃഷ്ണനെ ഇങ്ങനെ വിവരിക്കുന്നു. യശോദയുടെ മടിയിൽ അമ്മയുടെ മുല കുടിച്ച് അവളുടെ മുഖത്ത് നോക്കി കിടക്കുന്നു, മറ്റേ കൈ കൊണ്ട് അവളുടെ മറ്റേ മുല പിടിച്ചിരിക്കുന്നു.

ഭാഗവതപുരാണത്തിൽ ബുദ്ദനെ പറയുന്നു: പിന്നീട് കലികാലത്ത് അഞ്ജനാപുത്രനായി കീകടന്മാരുടെ ഇടയിൽ ബുധനെന്ന ആൾ അവതരിക്കും. അവൻ അസുരന്മാരെ മോഹിപ്പിക്കും. അസുരന്മാരെ മോഹിപ്പിച്ച് അവരെക്കൊണ്ട് വേദവും ആയുധവും ഉപേക്ഷിപ്പിച്ച് അവരെ തോൽപ്പിക്കാനായി ബുദ്ധൻ ജനിച്ചതായി പുരാണം പറയുന്നു. വിഷ്ണു നഗ്നനായി കയ്യിൽ മയിൽപ്പീലിവേത്രം ധരിച്ച്, നർമ്മദാതീരത്ത് തപം ചെയ്യുന്ന ദൈത്യരെ സമീപിച്ചു. ധ്യാനിബുദ്ധ പ്രതിമ ദശാവതാരപ്രതിമകളുള്ള സ്ഥലത്തെല്ലാം കാണുന്നത് അവയെ പുരാണം വിഷ്ണുവിന്റെ അവതാരമായി അംഗീകരിച്ച ശേഷമാണ്. ബോരോബുദൂറിലുള്ളതിന് പൂണൂലുണ്ട്. കലിയുഗാവസാനം കൽക്കി ജനിക്കുമെന്നും പുരാണപ്രവചനം. ലോകത്തിലെ ധർമ്മവും സദാചാരവും മൂല്യവും സംസ്ഥാപിക്കുന്നതുവരെ അദ്ദേഹം ദുഷ്ടരെ നിഗ്രഹിക്കും. ശംബളഗ്രാമത്തിലെ വിഷ്ണുയശസ്സ് എന്ന ബ്രാഹ്മണന്റെ പുത്രനായാണ് ജനിക്കുക. കുതിരയുടെ മുഖം, നാലുകൈകളിൽ ശംഖം,ചക്രം, ഖഡ്ഗം, ഖേടകം. (വൈഖാനസാഗമം. )ധനുസ്സും ബാണവും ധരിച്ച് കുതിരപ്പുറത്ത് എന്ന് അഗ്നിപുരാണം. ഖഡ്ഗം ബാണം ശംഖചക്രവും ധരിക്കാം. വിഷ്ണുധർമ്മോ ത്തരം കൽക്കിക്കും മറ്റെല്ലാം അവതാരങ്ങൾക്കും രണ്ട് കൈ പറയുന്നു. കാച്ചാംകുറിച്ചി ശിൽപ്പങ്ങളെല്ലാം ചതുർഭുജരാണ്.  അവിടെ ബുദ്ധനെ കാണുന്നില്ല.


മഥുര ഗുപ്തകാലം 5ആം നൂറ്റാണ്ട്
സിംഹ
നാഗ
മനുഷ്യ
വരാഹം
നൃസിംഹം
നാഗ
വലയം

## ചതുർവ്വിംശതി (24) വിഷ്ണുരൂപം.

ഹോയ്സാലശിൽപ്പങ്ങളിൽ ഇവരെ പത്മത്തിൽ നിൽക്കുന്നവരായി ചതുർഭുജരായി കിരീടമുകുടാ ഭരണാദി ധരിച്ച് കാണുന്നു. നാലുകൈകളിലെ നാല് ആയുധം ക്രമാനുസൃതമായി മാറിയിട്ടാണ് 24 രൂപം ഉണ്ടാക്കുന്നത്. ഈ ക്രമത്തിലല്ലാതെ വിഷ്ണുരൂപ ത്തിന് മാറ്റമില്ല. കേരളത്തിൽ 12 വിഷ്ണുരൂപം (കേശവൻ, നാരായണൻ, മാധവൻ,ഗോവിന്ദൻ, വിഷ്ണു, മധുസൂദനൻ, ത്രിവിക്രമൻ, വാമനൻ, ശ്രീധരൻ, ഹൃഷീകേശൻ, പത്മനാഭൻ, ദാമോദരൻ) പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ളത് ആനന്ദപുരം ഗ്രാമത്തിലെ (മുകുന്ദപുരം തൃശൂർ) ആനന്ദവല്ലീശ്വരം ക്ഷേത്ര ത്തിലാണ്

കേശവൻ ശംഖചക്രഗദാപത്മം വലത്തെ മുകളിലെ കൈ മുതൽ താഴത്തെ വലംകൈ വരെ ക്രമത്തിലാണ്. രൂപമണ്ഡനം ഇതിനെ ക്രമത്തിൽ ഇപ്രകാരം പറയുന്നു:-




*SHIUR vISHNU EXCAVATED*

*SanggaiYumpham: MANIPUR.*

INSCRIBED SANDSTONE PIECE.






എന്റെ ഭാരതം. വിഷ്ണുശിൽപ്പങ്ങൾ. ഡോ സുവർണ്ണ നാലപ്പാട്ട്.


ഉദയഗിരി ഗുഹ 5ആം നൂറ്റാണ്ട്
വിഷ്ണു
പത്മം
ശംഖം
ഗദ
ചക്രം


അനിരുദ്ധൻ
ഗദ
ശംഖം
ചക്രം
പത്മം

| മൂർത്തി | Back Rt | Back lt | Front lt | Front Rt |
|---|---|---|---|---|
| Kesava | sanka | chakra | Gada | padma |
| Narayana | padma | Gada | Chakra | Sanka |
| Madhava | Chakra | Sanka | Padma | Gada |
| Govinda | Gada | Padma | Sanka | Chakra |
| Vishnu | Padma | Sanka | Chakra | Gada |
| Madusoodan | Sanka | Padma | Gada | Chakra |
| Thrivikrama | Gada | Chakra | Sanka | Padma |
| Vamana | Chakra | Gada | Padma | Sanka |
| Sreedhara | Chakra | Gada | Sanka | Padma |
| Hrishikesa | Chakra | Padma | Sanka | Gada |
| Padmanabha | Padma | Chakra | Gada | Sanka |
| Damodara | Sanka | Gada | Chakra | Padma |
| Samkarshana | Sankha | Padma | Chakra | Gada |
| Vesudeva | Sanka | Chakra | Padma | Gada |
| Pradyumna | sanka | Gada | Padma | Chakra |
| Anirudha | Gada | Sankha | Padma | Chakra |
| Purushotham | Padma | Sankha | Gada | Chakra |
| Adokshaja | Gada | Sankha | Chakra | Padma |
| Narasimha | Padma | Gada | Sankha | Chakra |
| Achyutha | Padma | Chakra | Sankha | Gada |
| Janardhana | Chakra | Sankha | Gada | Padma |
| Upendra | Gada | Chakra | Padma | Sankha |
| Hari | Chakra | Padma | Gada | Sankha |
| Srikrishna | Gada | Padma | Chakra | Sankha |

**കേശവന് കീർത്തി, നാരായണന് കാന്തി, മാധവന് തുഷ്ടി, ത്രിവിക്രമന് ശാന്തി, വാമനന് ക്രിയ, അച്യുതന് ദയ, ശ്രീധരന് മേധ, ഹൃഷീകേശന് ഹർഷ, പത്മനാഭന് ശ്രദ്ധ, ദാമോദരന് ലജ്ജ, വാസുദേവന് ലക്ഷ്മി, സങ്കർഷണന് സരസ്വതി, പ്രദ്യുമ്നന് പ്രീതി, അനിരുദ്ദന് രതി ഇപ്രകാരമാണ് ശക്തികൾ.പഞ്ചരാത്രാഗമത്തിൽ 24 മൂർത്തികൾക്ക് ചില പ്രത്യകഗുണങ്ങളുണ്ട്.**

പരവാസുദേവന് 6 മഹാഗുണമാണുള്ളത്.  ജ്ഞാനം, ശക്തി, ബലം, ഐശ്വര്യം, വീര്യം, തേജസ്സ്, നിർദ്ദോഷം. അതിൽനിന്ന് ഈരണ്ട് ഗുണമുള്ള മൂന്നുപേരുണ്ടായി. ജ്ഞാനവും ബലവുമുള്ള സങ്കർഷണൻ, ഐശ്വര്യവും വീര്യവുമുള്ള പ്രദ്യുമ്നൻ, ശക്തിയും തേജസ്സുമുള്ള അനിരുദ്ധൻ. ഈ നാലുപേരാണ് ശക്തിമയവ്യൂഹം. പരവാസുദേവനിൽനിന്ന് കേശവനും നാരായണനും മാധവനും. സങ്കർഷണനിൽനിന്ന് ഗോവിന്ദനും വി ഷ്ണുവും മധുസൂദനനും. പ്രദ്യുമ്നനിൽനിന്ന് ത്രി വിക്രമനും വാമനനും ശ്രീധരനും. അനിരു.ദ്ധനിൽനിന്ന് ഹൃഷീകേശനും പത്മനാഭനും ദാമോദരനും സർവ്വ വ്യാപിയായി എങ്ങും നിറഞ്ഞിരിക്കുന്ന വാസുദേ വന് അസംഖ്യം രൂപമുണ്ട്. . എത്ര രൂപമെടുത്താലും അവൻ ജ്ഞാനസ്വരൂപമാണ്. ഏകമാണ്. ശുദ്ധധവള മാണ്. യോഗിമാനസത്തിനു മാത്രം പ്രാപ്തമാകുന്ന വനാണ്. പത്മം സൃഷ്ടിക്കും ചക്രം സംരക്ഷണത്തിനും ശംഖം മുക്തിക്കും ഗദ സംഹാരത്തിനും ആണ്. നാരാ യണന് മേഘശ്യാമവർണ്ണം. കേശവൻ മാധവൻ നാരാ യണൻ മധുസൂദനൻ ഇവരെ ആരാധിക്കുന്ന ബ്രാഹ്മണ ർക്ക് ആനന്ദം ലഭിക്കും. മധുസൂദനനും വിഷ്ണുവും ക്ഷത്രിയർക്കും ത്രിവിക്രമനും വാമനനും  വൈശ്യ ർക്കും വരം തരുന്നു. ശ്രീധരൻ ശൂദ്രർക്ക് അനുഗ്രഹ ദാതാവാണ്. ഹൃഷീകേശൻ ചെരുപ്പുകുത്തിക്കും അലക്കുകാരനും വേട്ടക്കാർക്കും നർത്തകർക്കും വ്രാത്യർക്കും മേധാബില്ലർക്കും മംഗളമാണ്. പത്മനാ ഭൻ കുശവന്മാർക്കും ചെറുകിട കച്ചവടക്കാർക്കും എണ്ണ ആട്ടുന്നവർക്കും കള്ള് വിൽക്കുന്നവർക്കും പ്രസാദം തരുന്നു. യതിയും ബ്രഹ്മചാരിയും ദാമോദ

**രനെ പൂജിക്കണം. ത്രിമൂർത്തി (ഹരിഹരപിതാമഹ) ദത്താത്രേയനാണ്. ദത്താത്രേയനേയും നൃസിംഹവാമന വരാഹങ്ങളേയും എല്ലാവരും ആരാധിക്കണം. അവർ എല്ലാവർക്കും മംഗളം തരും.**

**പരവാസുദേവൻ മനുഷ്യരൂപമെടുത്ത് അവതരിച്ച. താണ് കൃഷ്ണൻ (മാനുഷവാസുദേവ). മാനുഷവാസുദേവന് 120 അംഗുലം അളവ്.ബേലൂരിലെ ചെന്നകേശവക്ഷേത്രത്തിൽ കേശവ,മാധവ, മധുസൂദന, ഗോവിന്ദ, ഹരി,ശ്രീകൃഷ്ണശിൽപ്പങ്ങളുണ്ട്.** ഈ ക്ഷേത്രത്തിലെ കപ്പേചെന്നിഗരായക്ഷേത്രത്തിൽ കേശവശിൽപ്പം പ്രതിഷ്ഠിപ്പിച്ചത് വിഷണുവർദ്ധനപത്നി ശന്തളാദേവിയാണ്. ഇതിന്റെ പ്രഭാവലിയിൽ ദശാവതാരവും അഷ്ടദിക്പാലരുമുണ്ട്. മറ്റ് 5 വിഗ്രഹവും പ്രധാനക്ഷേത്രത്തിലാണ്. കൃഷ്ണന് രത്നകുണ്ഡലം മറ്റെല്ലാവർക്കും മകരകുണ്ഡലം.

വൈഖാനസാഗമത്തിൽ പുരുഷൻ ആവരണദേവതയാണ്. കിഴക്കഭിമുഖമായി ഒന്നാം ആവരണത്തിലാണ്. വെളുത്തനിറം, പീതവസ്ത്രം. ശ്രീദേവി, ഭൂദേവി ഇരുപുറം.

കപിലരൂപം ലൌകികതൃഷ്ണകൾ വെടിഞ്ഞ പ്രദ്യുമ്നനെടുത്ത രൂപമാണ്. പത്മാസനം .താടിയുണ്ട്. അടുത്ത് കമണ്ഡലു. ധ്യാനഭാവം. ജടാമണ്ഡലം. കാലടികളിൽ പത്മചിഹ്നം. മാൻതോലും യജ്ഞോപവീതവും. ആവരണദേവതയായി ആദ്യാവരണത്തിലെ തെക്കുകിഴക്കേ.കോണിലാണ്. വേദസ്വരൂപം. അഷ്ടഭുജം.കിഴക്ക് അഭിമുഖം. വലത്തു കൈകളിൽ അഭയമുദ്ര, ചക്രം, ഖഡ്ഗം ,ഹലം.

ഇടത്ത് കടിഹസ്തം, ശംഖം. ,പാശം, ദണ്ഡം. ചുവ
പ്പുവസ്ത്രം. ഇരുവശം ഗായത്രിയും സാവിത്രിയും

യജ്ഞമൂർത്തി (യജ്ഞേശ) തെക്കുപടിഞ്ഞാറേ കോ
ണിലെ ആവരണത്തിൽ പടിഞ്ഞാട്ട് അഭിമുഖം. 4
കൊമ്പ്.7 കൈ 2 തല സ്വർണ്ണവർണ്ണം. (ഋഗ്വേദ
ത്തിൽ 4 കൊമ്പ് 4 വേദം, 2 തല 2 ഇഷ്ടി, 7 കൈ
7 ഛന്ദസ്സ്) ശംഖം, ചക്രം, ആജ്യപാത്രം, സ്രുക്ക്
സ്രുവം ജൂഹു. കൈകളിലുണ്ട്. ഇരുവശം സ്വാ
ഹാ, സ്വധാ.

വ്യാസമുനിഃ-കറുത്ത് ചടച്ച് താടികളോടുകൂടി
നാലു ശിഷ്യന്മാരാൽ (സുമന്തു, ജൈമിനി, വൈ
ശമ്പായന, പൈല) ചുറ്റപ്പെട്ട്.

ധന്വന്തരിഃ- സുമുഖനും സുന്ദരനുമായി ഇരുകൈ
കളാലും അമൃതകുംഭമേന്തി.

ദത്താത്രേയൻഃ-പ്രതിഷ്ഠാനത്തിലെ കൌശികബ്രാഹ്മ
ണൻ കുഷ്ഠരോഗിയായിരുന്നു. അണിമാണ്ഡവ്യൻ
അയാളെ നാളെ പുലരുംമുമ്പ് മരിക്കുമെന്ന് ശപി
ച്ചു. ഭാര്യ പാതിവ്രത്യം കൊണ്ട് പിറ്റേന്ന് സൂര്യ
നെ ഉദിക്കാതാക്കി. ദേവന്മാർ മറ്റൊരു പതിവ്രതാര
ത്നമായ അനസൂയയെ അവളെ ശാന്തയാക്കാനയ
ച്ചു. ഭർത്താവ് മരിക്കില്ലെന്ന് ഉറപ്പു തന്നാലേ ആ
ആവശ്യം സാധിച്ചുകൊടുക്കാനാവു എന്ന് കൌശി
കപത്നി പറഞ്ഞു. അനസൂയ സമ്മതിച്ചു. എന്നാൽ
പ്രഭാതത്തിൽ മുനി മരിച്ചുവീണു. അനസൂയ പാ
തിവ്രത്യശക്തിയാൽ പുനരുജ്ജീവിപ്പിച്ചു, രോഗമു
ക്തനും സുന്ദരനുമാക്കി. ദേവന്മാർ സന്തുഷ്ടരായി
എന്തുവരവും ചോദിക്കാനാവശ്യപ്പെട്ടു. ത്രിമൂ

ർത്തികളും തനിക്ക് പുത്രന്മാരായി ജനിക്കണമെന്ന് വരം കേട്ടു. ത്രിമൂർത്തികൾ അനസൂയയെ പരീക്ഷിക്കാനായി ഋഷിരൂപമെടുത്ത് വന്നതും നഗ്നയായി ഭക്ഷണം തരണമെന്ന് ചോദിച്ചതും അനസൂയ അവരെ മൂന്ന് ചെറിയ ശിശുക്കളാക്കി മുലപ്പാലൂട്ടിയതും അങ്ങനെയാണ്. വിഷ്ണു ദത്തനായും, ബ്രഹ്മാവ് സോമനായും ശിവൻ ദുർവ്വാസാവായും അനസൂയയക്ക് പുത്രന്മാരായി. സോമവംശം സോമനിൽനിന്ന് ഉണ്ടായി. അവരിലെ ഹൈഹയർക്ക് (യാദവ) ദത്താത്രേയനും തുർവ്വശുക്കൾക്ക് ദുർവ്വാസാവും കുലഗുരുക്കന്മാരായി. ഹാലെബീഡുവിൽ ത്രിമൂർത്തികൾ വരിയായി നിൽക്കുന്ന പോലെയാണ് ദത്താത്രേയനെ കൊത്തിയിരിക്കുന്നത്.ഇരിക്കുന്ന ശിൽപ്പങ്ങളിൽ ബ്രഹ്മാവ് ഉൽക്കുടികാസനത്തിൽ യോഗപട്ടം കെട്ടിയിട്ടുണ്ട്.

രണ്ടാമത്തെ തരം ശിൽപ്പം ജടാമകുടം കെട്ടിയ വിഷ്ണുവായാണ്. ചക്രവുമ ശംഖും രണ്ട് കൈകളിൽ. മറ്റു രണ്ട് കൈ യോഗമുദ്രയായി പത്മസനത്തിൽ. ദശാവതാരം പ്രഭാമണ്ഡലത്തിലുണ്ട്.വലത്തേ കാതിൽ ശിവചിഹ്നമായ സർപ്പകുണ്ഡലം, ഇടത്ത് വിഷ്ണുചിഹ്നമായ മകരകുണ്ഡലം. ചാലൂക്യകാലത്തെ ബാദാമിയിൽ ഇപ്രകാരമാണ്. നിൽക്കുന്ന രൂപമായി ത്രിമൂർത്തികളുടെ ആയുധ

ചിഹ്നം ധരിച്ചും കൊത്തുന്നു.






മൂന്നാമത്തെ വിധം മൂന്നുതലയും 4 കൈകളുമുള്ള മനുഷ്യരൂപമാണ്. ചതുർവ്വേദം 4 നായ്ക്കളായി കൂടെയുണ്ട്.യജ്ഞമായ ഋഷഭവും ഉണ്ട്. വിഷ്ണു ധര്മ്മോത്തരം വാത്മീകിയെപ്പോലെ വേണം ദത്താത്രേയശിൽപ്പം നിർമ്മിക്കാനെന്ന് പറയുന്നു. രൂപമണ്ഡനത്തിൽ ഹരിഹരപിതാമഹരൂപമായി 4 മുഖം, 6 കൈ, നിൽക്കുകയോ പീഠത്തിലിരിക്കുകയോ ആവാം. വലംകൈയിൽ അക്ഷമാല, ത്രിശൂലം, ഗദ. ഇടത്ത് കമണ്ഡലു, ഖട്വാംഗം, ചക്രം. ദത്താത്രേയൻ വിഷ്ണുവാണ്, അതേ സമയം ത്രിമൂർത്തികളുടെ അംശവുമാണ്.

വൈകുണ്ഠനാഥൻ:-4 മുഖം 8 കൈ. ഗരുഡാരൂഢ ൻ.വലത്ത് ഗദ,ഖഡ്ഗം,ബാണം,ചക്രം. ഇടത്ത് ശംഖം ഖേടകം ധനുസ്സ് പത്മം. കിഴക്കോട്ട് തിരി ഞ്ഞ മുഖം മനുഷ്യമുഖം.തെക്കോട്ട് നരസിംഹം. പടിഞ്ഞാട്ട് സ്ത്രീ (മോഹിനി) വടക്കോട്ട് വരാഹം.

ത്രൈലോക്യനാഥൻ: വൈകുണ്ഠനാഥനോട് സദൃശം. നാലുമുഖം ഗരുഡാരൂഢൻ 16 കൈ വലംകൈകളി ൽ ഗദ, അങ്കുശം, ബാണം,ശക്തി, ചക്രം, വരദമുദ്ര. .ഇടത്ത് മുദ്ഗരം,പാശം, ധനുസ്സ്, പത്മം ശംഖം, ,കമണ്ഡലു,ശൃംഗം. ബാക്കി കൈകൾ യോഗമുദ്ര. മുഖം മനുഷ്യ,നരസിംഹ.വരാഹ.കപിലമുഖം. അനന്തൻ:- അനന്തശക്തി. 12 കൈ. 4 മുഖം ഗരുഡാരൂഢൻ. വലത്ത് വരദമുദ്ര, ഗദ. ഖഡ്ഗം, ചക്രം, വജ്രം അങ്കുശം. ഇടത്ത് ശംഖം.ഖേടകം, ധനുസ്സ്, പത്മം, ദണ്ഡം പാശം.

വിശ്വരൂപം. 4 മുഖം ഗരുഡാരൂഢൻ. 20 കൈ. ഇരുവശത്തുമുള്ള ഓരോ കൈ നീട്ടി പതാകഹസ്ത മാക്കിയിരിക്കും. അതുപോലെ ഇരുവശത്തുമുള്ള ഓരോ കൈ വീതം യോഗമുദ്ര. വലത്തുവശം 7 കൈകളിൽ ഹലം ശംഖം വജ്രം അങ്കുശം ബാണം ചക്രം. ചെറുനാരങ്ങ. പത്താമത്തെ കൈയാണ് വരദമുദ്ര. ഇടത്തേ കൈകളിൽ ദണ്ഡം,പാശം,ഗദ, ഖഡ്ഗം പത്മം ശൃംഗം. മുസലം അക്ഷമാല.

ലക്ഷമീനാരായണൻ ലക്ഷ്മിയോടു കൂടിയ നാരായ ണൻ. ലക്ഷ്മിയുടെ സമീപം നിന്ന് സിദ്ധി ചാമരം. വീശുന്നു. താഴെ വലത്ത് ഗരുഡൻ. ആയുധപുരുഷ

ന്മാരായ ശംഖവും ചക്രവും പാർശ്വങ്ങളിൽ. മുമ്പി ൽ ഉപാസകരായി അഞ്ജലി കൂപ്പി ബ്രഹ്മാവും ശിവനും. ശിവന് യോഗപട്ടവും കപാലവും വേ ണം.

ഹയഗ്രീവൻഃ-ദേവീഭാഗവതത്തിൽ ഹയഗ്രീവനെന്ന രാക്ഷസനെ നിഗ്രഹിക്കാനാണ് വിഷ്ണു ഹയഗ്രീവ രൂപം എടുത്തത്. സരസ്വതിയെപ്പോലെ വിദ്യാദേവ തയാണ് ഹയഗ്രീവൻ. ജ്ഞാനാനന്ദമയം ദേവം നിർമ്മലസ്ഫടികാകൃതിം. ആധാരം സർവ്വവിദ്യാ നാം ഹയഗ്രീവം ഉപാസ്മ്യഹേ. ഭൂമി നീട്ടിയ കൈ കളിലാണ് പാദം ഉറപ്പിച്ചിരിക്കുന്നത്. അഷ്ടഭുജം നീലവസ്ത്രം. നാലുകൈകളിൽ ശംഖചക്രഗദാപത്മം. നാലുകൈ വേദശിരസ്സുകളിലാണ്. ശക്തിമയവ്യൂഹ

ത്തിൽ സങ്കർഷണനാണ് ഹയഗ്രീവഭാവം.




ആദിമൂർത്തിഃ- ആദിശേഷനിലാണ് ഇരിക്കുന്നത്. ഇടംകാൽ മടക്കി വലംകാൽ തൂക്കി. പവിഴനിറം. നാലുകൈ. ഒരുവലംകൈ ശേഷശയ്യയിൽ കുത്തി, ഒരു ഇടംകൈ ഇടത്തെ കാൽമുട്ടിൽ വെച്ച്, മറ്റ് രണ്ട് കൈകളിൽ ശംഖചക്രം ധരിച്ച്. ശേഷന് 5 അഥവാ 7 ഫണം. വലത്ത് ഭൃഗു ഇടത്ത് മാർക്ക ണ്ഡേയൻ.ഇടംവലമായി ശിവനും ബ്രഹ്മാവും.

ജലശായിഃ- മഹാപ്രളയകാലത്ത് എടുത്ത രൂപം. ഒരു കൈ നീട്ടി, ഒരു കൈ തലതാങ്ങി. മറ്റു രണ്ട് കൈ സന്താനമഞ്ജരി ഗ്രഹിച്ച്.

ധർമ്മൻഃ-ബ്രഹ്മാണ്ഡം സംരക്ഷിക്കാനായി ഒരാളെ അന്വേഷിക്കുന്ന ബ്രഹ്മാവിന്റെ വലത്തെ പാർശ്വ ത്തിൽനിന്ന് കുണ്ഡലങ്ങളും വെളുത്തമാലയും ധരി ച്ച്, ചന്ദനലേപം ചെയ്ത് നാലുകാലുകളോടെ ഋഷ ഭത്തെപ്പോലെ ഒരാളുണ്ടായി അതാണ് ധർമ്മൻ. സത്യം,ദയ,ശാന്തി, അഹിംസ ഇവയാണ് 4 കാൽ. ഓരോ യുഗത്തിലും ഇത് ഓരോന്ന് കുറയും. ഒരു കയ്യിൽ അക്ഷമാല. ഒരു കൈ വ്യവസായത്തിന്റെ (കൃഷി)ശിരസ്സിലാണ്. ഒരു കയ്യിൽ പുസ്തകം, ഒരു കൈ താമര പിടിച്ച്, ഋഷഭത്തിന്റെ ശിരസ്സിൽ വെച്ചിരിക്കുന്നു.

വരദരാജ, കരിവരദഃ- ത്രികൂടപർവ്വതത്തിലെ ഋതുമതി  എന്ന ഉദ്യാനം പാലാഴിമദ്ധ്യത്തിലാണ്. അവിടെ വെച്ച് മുജ്ജന്മത്തിൽ ഇന്ദ്രദ്യുമ്നനെന്ന പാണ്ഡ്യരാജാവായിരുന്ന ഗജേന്ദ്രനെ മുതലയിൽനി ന്ന് രക്ഷിച്ച വിഷ്ണുരൂപം. തന്റെ പാർഷദന്മാരിൽ ഒരാളായി വിഷ്ണു അദ്ദേഹത്തെ സ്വീകരിച്ചു. ദേവലൻ ശപിച്ച ഹൂഹൂ ആയിരുന്നു മുതല.ഗരു ഡാരൂഢരൂപമാണ്.

ഗരുഢപ്രതിമഃ മരതകനിറം. . സ്വർണ്ണച്ചിറക്.അമൃത കുംഭവും അഞ്ജലിമുദ്രയും. മുട്ടുമടക്കി ഇരിക്കുന്ന തും ശിരസ്സിൽ നാഗകിരീടം അണിഞ്ഞതുമുണ്ട്.



Garuda Vehicle of Vishnu in standing samasthanaka position , Anjalihastha .Kallambalam Vishnu Temple Wynad
Dr Suvarna Nalapat Trust

# കാച്ചാംകുറിച്ചി വിഷ്ണു ഗരുഡൻ



ആയുധപുരുഷന്മാരിൽ ശക്തിയും ഗദയും ദേവിമാരാണ്. ചക്രവും പത്മവും നപുംസകം. ബാക്കി പുരുഷന്മാരാണ്. ചക്രത്താൾവാരെന്ന പേരിൽ

ചക്രപുരുഷനെ പ്രത്യേകക്ഷേത്രങ്ങളിൽ ആരാധിക്കാറുണ്ട്. ശിൽപ്പരത്നത്തിലെ സുദർശനചക്രം ഇങ്ങനെ:- ചക്രം ഗദ ഉരഗം പത്മം മുസലം ത്രംശം പാശം അങ്കുശം അഷ്ടഭുജത്തിൽ ധരിച്ച്, അഗ്നിപോലെ 20 ജട ശിരസ്സിൽ ധരിച്ച് സൂര്യശോഭകൊണ്ട് ബ്രഹ്മാണ്ഡം വിളങ്ങിച്ച്, വളഞ്ഞ കൊമ്പുകളോടെ. ചിലപ്പോൾ 16 കൈ ഉണ്ടാവും. ഷഡ്കോണചക്രത്തിനകത്ത് ഈ പുരുഷൻ നിൽക്കുന്ന പോലെയാണ്




**കേരളത്തിലെ ചില ക്ഷേത്രങ്ങളിലെ ശിൽപ്പങ്ങളിൽ വിഷ്ണു:- ഏറ്റവും പഴയത് പാറോലിയിലെ പാറമേലുള്ള ശിലാചിത്രം. ആദ്യത്തേതായി**

# താഴെ കാണിച്ചിരിക്കുന്നു.








വെങ്കടത്തേവർശിവനുംമോഹിനിയും


കാളിയമർദ്ദനം
ബകാസുരവധം
saaduva nrisimha on pillar.Note the headdress of the Nrisimha and posture. Compare with Vishnu temple,Kallambalam wynad .
ഊഹാപുരേശ്വരി
ഈങ്ങയൂർ.


Aalilakkannan at Paanjaal Lakshminarayana
temple .Dr Suvarna Nalapat Trust
All around swimming fishes are drawn to indicate
ocean/water and that leaf is the triangular Indian
subcontinent symbolically


Paanjaal Lakshminarayana temple
Vishnumohini in dance (Panthu)
Vishnumohini as Annapoorneswari serving Amrith to Devaasura
Dr Suvarna Nalapat Trust


Maniyamkottappan
Wynad Veerasayanam of
Mahavishnu


വാമനൻ
നൃസിംഹം
വരാഹം
കൂർമ്മം


തൃശ്ശിലേരി ശിവക്ഷേത്രം
മത്സ്യാവതാരം
കിരീടമകുടം
ശംഖം
ചക്രം
4വേദ
ശിശു
മത്സ്യം




## ശാരദാതിലകത്തിലെ നാരായണധ്യാനം

ഉദ്യദ് കോടി ദിവാകരാഭമനിശം

ശംഖം ഗദാം പങ്കജം

ചക്രം ബിഭ്രതമിന്ദിരാവസുമതീ
സംശോഭിപാർശ്വദ്വയം

കോടീരാംഗദഹാരകുണ്ഡലധരം പീതാംബരം
കൌസ്തുഭോദ്ദീപ്തം വിശ്വധരം
സ്വവക്ഷസിലസശ്രീവത്സചിഹ്നം ഭജേ.

ഓം (ജ്യോതിർമ്മാലപോലെ ധ്യാനിക്കണം)

ന മേഘവർണ്ണം

മോ അഞ്ജനവർണ്ണം

നാ ശ്യാമം സൌമ്യം സുശോഭനം

രാ ജലവർണ്ണം സമ്യക്കായി സന്ദീപ്തതേജസ്സ്

യ ധൂമ്രവർണ്ണം

ണാ പരം അനുപമഗുണം, ഉത്തമം

യ പത്മരാഗസമപ്രഭം

**ഓം നമോ ഭഗവതേ വാസുദേവായ (ദ്വാദശാക്ഷരമന്ത്രം)**

ഓം ഹൃദയം

നമോ ശിരസ്സ്

ഭഗവതേ ശിഖാ

വാസുദേവായ കവചം

ദേവത വാസുദേവൻ. ഋഷി പ്രജാപതി. ഛന്ദസ്സ് ഗായത്രി

ധ്യാനം

വിഷ്ണും ശാരദചന്ദ്രകോടിസദൃശം ശംഖം രഥാംഗം ഗദാ-മംഭോജം ദധൃതം സിതാബ്ജനിലയം കാന്ത്യാ ജഗന്മോഹനം
ആബദ്ധാംഗദഹാരകുണ്ഡലമഹാമൌലിം സ്ഫുരത് കങ്കണം ശ്രീവത്സാംഗമുദാരകൌസ്തുഭധരം വന്ദേ മുനീന്ദ്രൈഃ സ്തുതം

**ലക്ഷ്മീവാസുദേവമന്ത്രം**

**വിദ്യുഛന്ദ്രനിഭം കമലജാഃവൈകുണ്ഠയോരേകതാം**

**പ്രാപ്തം സ്നേഹവശേന രത്നവിലസദ് ഭൂഷാഭരാലംകൃതം വിദ്യാപങ്കജദർപ്പണം മണിമയം കുംഭം സരോജം ഗദാം ശംഖം ചക്രമമൂനിവിഭ്രദമിതാം ദിശ്യാശ്ര്രിയം വ സദാ**

## ദധിവാമനധ്യാനം

**മുക്താഗൌരം നവമണിസദ്ഭൂഷണം ചന്ദ്രസംസ്ഥം**

**ഭൃംഗാകാരൈരലകനികരൈഃശോഭിവക്താരവിന്ദം**

**ഹസ്താബ്ജാഭ്യാം കനകകലശം ശുദ്ധതോയാഭി**
**പൂർണ്ണം ദധ്യന്നാഢ്യം കനകചഷകം ധാരയന്തം ഭജാമ**

## ഹയഗ്രീവമന്ത്രധ്യാനം

**ശരച്ഛശാങ്കപ്രഭമശ്വവക്ത്രം**
**മുക്താമയൈരാഭരണൈരുപേതം**
**രഥാംഗശംഖാങ്കിതബാഹുയുഗ്മം**
**ജാനുദ്വയന്യസ്തകരം ഭജാമഃ**

## രാമധ്യാനം

**കാലാംബോധരകാന്തികാന്തമനിശം**
**വീരാസനാദ്ധ്യാസിതം മുദ്രാം ജ്ഞാനമയീം**
**ദധാനമപരം ഹസ്താംബുജം ജാനുനി**

**സീതാം പാർശ്വഗതാം സരോരുഹകരാം**

**വിദ്യുന്നിഭം രാഘവം പശ്യന്തീം മുകുടാംഗദാദി**
**വിവിധാകൽപ്പോജ്വലാംഗം ഭജേ**

## വരാഹമന്ത്രം

ഓം നമോ ഭഗവതേ വരാഹായ (ഇതിന് ധ്യാനശ്ലോകം ശാരദാതിലകതന്ത്രം നോക്കി മനസ്സിലാക്കുക.)

## നാരസിംഹമന്ത്രം

ഉഗ്രം വീരം മഹാവിഷ്ണും ജ്വലന്തം
സർവ്വതോമുഖം നൃസിംഹം ഭീഷണം ഭദ്രം
മൃത്യുമൃത്യും നമാമ്യഹം.

ഓം എന്ന് പ്രണവവും ചേർത്ത് 33 അക്ഷരം
മുപ്പത്തിമുക്കോടി ദേവകളും അടങ്ങുന്ന മൃത്യു
വിന്റെ മൃത്യു (കാലാന്തക)ആണ്. ഋഷി ബ്രഹ്മാവ്.

## ധ്യാനം

1.മാണിക്യാദ്രിസമപ്രഭം നിജരുചാസംത്രസ്ത
രക്ഷോഗണാം ജാനുന്യസ്തകരാംബുജം ത്രിനയനം
രക്തോല്ലസദ് ഭൂഷണം ബാഹുഭ്യാം ധൃതചക്രശംഖ
മനിശം ദംഷ്ട്രാഗ്രവക്ത്രോല്ലസജ്വാലാജിഹ്വമുദഗ്ര
കേശനിചയം വന്ദേ നൃസിംഹം വിഭും

2. ഉദ്യദ്കോടിസമപ്രഭം നരഹരിം കോടീരഹാരോ
ജ്വലം ദംഷ്ട്രാഭീമമുഖം ലസന്നഖമുഖൈർദീർഘൈ
രനേകൈർഭുജൈഃ നിർഭിന്നാസുരനാഥമഗ്നിശശഭൃ
ത്സൂര്യാത്മനേത്രത്രയം വിദ്യുദ്പുഞ്ജസടാകലാപ
ഭയദം വഹ്നിം വമന്തം ഭജേ

3. സ്വർണ്ണാദ്വാഭേ സുപർണ്ണേ സ്ഥിതമഭിസുഭഗം
കോടിപൂർണ്ണേന്ദുവർണ്ണാം വിദ്യുന്മാലാസടാഭി
സ്ത്രിശിഖമയദൃശം പീതവസ്ത്രോരുഭൂഷം
ഹസ്തോദ്യച്ചക്രശംഖാഭയവരമഖിലക്ഷ്വേലരോ
ഗാദിമൃത്യും സ്വൈർദ്ധ്വാനൈർദ്ധ്വംസയന്തം
സുരതനുമനിശം സംസ്മരേ ശ്രീനൃസിംഹം

## സുദർശനചക്രധ്യാനശ്ലോകം

കൽപ്പാന്താർക്കപ്രകാശം ത്രിഭുവനമഖിലം തേജസാ പൂരയന്തം രക്താക്ഷം പിംഗകേശം രിപുകുല ഭയദം ഭീമദംഷ്ട്രാട്ടഹാസം ചക്രം ശംഖം ഗദാബ്ജേ പൃഥുതരമുഷലം ചാപപാശാങ്കുശാൻ സ്വൈഃ ബിഭ്രാണം ദോർഭിരാദ്യം മനസി മുരരിപും ഭാവയേച്ചക്രസംജ്ഞം

## പുരുഷോത്തമം

വൈഷ്ണവതന്ത്രത്തിൽ ഭുക്തിമുക്തിപ്രദമായ പുരുഷോത്തമം 4 വിഷ്ണുഭേദം.

1. ത്രൈലോക്യമോഹനം എന്ന പ്രകൃതി
2. ശ്രീധരനായ ഹൃഷികേശൻ
3. ശ്രീധരനായ ശ്രീകൃഷ്ണൻ
4. പ്രദ്യുമ്നൻ

അതീവഗുപ്തമാണ്.

## ധ്യാനം

1.ക്ഷീരാംബോനിധിമദ്ധ്യസ്ഥം നിരന്തരസുമദ്രുമം ഉദ്യദർക്കേന്ദുകിരണദൂരീകൃതതമോഭരം

കാലസമാലോകനൃത്യദ്വർഹികദംബകം ഉത്ഫുല്ലകുസുമാമോദപ്രഹൃഷ്യദ് ഭൃംഗസങ്കുലം

കൂജത്കോകിലസന്ധേന വാചാലിതദിഗന്തരം നാനാകുസുമസൌരഭ്യവാഹീഗന്ധവഹാന്വിതം

കൽപ്പവല്ലീനികുഞ്ജേഷു ക്രീഡത് സദ്വകദംബകം ദേവഗന്ധർവ്വകന്യാഭിർഗ്ഗായന്തീഭിലകംകൃതം

അനേകദീർഘികായുക്തമുദ്യാനം മഹദദ്ഭുതം
തസ്യ മദ്ധ്യേ മണിമയേ മണ്ഡപേ തോരണാന്വിതേ
ഋതുഭിഃഷഡ്ഭിരനിശം സേവിതസ്യ മഹീയസഃ
സുരദ്രുമസ്ഥ മൂലസ്ഥേ മഹാസിംഹാസനേ ശുഭേ
രക്താരവിന്ദമദ്ധ്യസ്ഥഗരുഡോപരിസംസ്ഥിതം
ധ്യായേവല്ലഭയാസാർദ്ധം ജഗന്നാഥം ജഗന്മയം

2.ദേവം ശ്രീപുരുഷോത്തമം കമലയാ സ്വാംഗസ്ഥയാ
പങ്കജം ബിഭ്രത്യാ പരിരബ്ദ്ധമംബുജരുചാ തസ്യാം
നിബദ്ധേക്ഷണാം ധ്യായേച്ചേതസി ശംഖപാശമുശലാം
ശ്ചാപേഷു സ്വംഗാൻ ഗദാം ഹസ്തൈരങ്കുശ
മുദ്വഹന്തമരുണം സ്മേരാരവിന്ദാരുണം.

## ഗോപാലമന്ത്രം

ക്ലീം കൃഷ്ണായ ഗോവിന്ദായ ഗോപീജനവല്ലഭായ
സ്വാഹാ (18 അക്ഷരം).

ഫുല്ലേന്ദീവരകാന്തിമിന്ദുവദനം ബർഹീവതംസ
പ്രിയം ശ്രീവത്സാംഗമുദാരകൌസ്തുഭധരം
പീതാംബരം സുന്ദരം ഗോപീനാം നയനോൽപ്പ
ലാർച്ചിതതനും ഗോ ഗോപവൃന്ദാന്വിതം ഗോവിന്ദം
കലവേണുവാദനപരം ദിവ്യാംഗഭൂഷം ഭജേ

## ദശാവതാരധ്യാനം

1.ആധായവേദാഃസകലാഃസമുദ്രാന്നിഹത്യ
ശംഖാസുരമത്യുദഗ്രം ദത്താ പുരാ യേന
പിതാമഹായ വിഷ്ണും തമാദ്യം ഭജ മത്സ്യരൂപം

2.ദിവ്യാമൃതാർത്ഥം മഥിതേ മഹാബ്ധൌ
ദേവാസുരൈഭ്യാം വാസുകിമന്ദരാഭ്യാം
ഭൂമേർമഹാവേശവിധൂർണ്ണിതായാ-
സ്തം കൂർമ്മമാധാരഗതം സ്മരാമി

3.സമുദ്രകാഞ്ചീസരദുത്തരീയാ
വസുന്ധരാമേരുകിരീടഭാരാ
ജംഷ്ട്രാഗ്രതോയേന സമുദ്ധൃതാഭൂ-
സ്തമാദികോലം ശരണം പ്രപദ്യേ

4.ഭക്താർത്തിഭംഗക്ഷമയാധിയായഃ
സ്തംഭാന്തരാലാദ്ഗദിതോ നൃസിംഹഃ
രിപും സുരാണാം നിശിതൈർ നഖാഗ്രൈ
വിദാരയന്തം ന ച വിസ്മരാമി.

5.ചതുഃസ്സമുദ്രാഭരണാധരിത്രീ
ന്യാസായ നാലംചരണസ്യ യസ്യ
ഏകസ്യനാന്യസ്യപദം സുരാണാം
സർവ്വഗതം സ്മരാമി

6. ത്രിസപ്തവാരം നൃപതീൻ നിഹത്യ
യസ്തർപ്പണം രക്തമയം പിതൃഭ്യഃ
ചകാരദോർദണ്ഡബലേന സമ്യക് തമാദിശൂരം
പ്രണമാമി ഭക്ത്യാ

7.കുലേ രഘൂണാം സമവാപ്യജന്മ
വിധായസേതും ജലധേർ ജലാന്തഃ
ലങ്കേശ്വരം യഃ ശമയാഞ്ചകാര
സീതാപതിം തം പ്രണമാമി ഭക്ത്യാ

8.ഹലേന സർവ്വാനസുരാൻ വികൃഷ്യ
ചകാരചൂർണ്ണം മുസലപ്രഹാരൈഃ

യഃകൃഷ്ണാമാസാദ്യബലംബലീയാൻ
ഭക്ത്യാ ഭജേ തം ബലഭദ്രരാമം

9.കൽപ്പാവസാനേ നിഖിലൈഃഖുരൈഃസ്വൈഃ
സംഘട്ടയാമാസനിമേഷമാത്രാത്
യസ്തേജസാ നിർദ്ദഹതീതി ഭൌമോ
വിശ്വാത്മകം തം തുരഗം ഭജാമ

10. ശംഖം സുചക്രം സുഗദാം സരോജം
ദോർഭിർദധാനം ഗരുഡാധിരൂഢം
ശ്രീവത്സചിഹ്നം ജഗദാദിമൂലം
തമാലനീലം ഹൃദി വിഷ്ണുമീഢേ

11 ക്ഷീരാംബുധൌ ശേഷവിശേഷതൽപ്പേ
ശയാനമന്തഃസ്മിതശോഭിവക്ത്രം
ഉൽഫുല്ലനേത്രാംബുജമംബുജാഭ-
മാദ്യം ശ്രുതീനാമസകൃത് സ്മരാമി

12. പ്രീണയേദനയാ സ്തുത്യാ ജഗന്നാഥം ജഗന്മയം
ധർമ്മാർത്ഥകാമമോക്ഷാണാമാപ്തയേ പുരുഷോ
ത്തമം